Ä




## മുഖപത്രിക

# മരണത്തിനുമപ്പുറം...

ക്രിസ്തുവിന്റെ പുനരുത്ഥാനമാണ് ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനം. ഉത്ഥാനമാണ് ക്രിസ്ത്യാനിയുടെ പ്രത്യാശയും, മുന്നോട്ടുള്ള പ്രയാണത്തിന്റെ കരുത്തും. ക്രിസ്തു ഉത്ഥാനം ചെയ്തു എന്നത് മാത്രമല്ല അതിന്റെ അതുല്യത തന്നെ അനുഗമിക്കുന്നവർക്ക് പുനരുത്ഥാനം വാഗ്ദാനം ചെയ്തു എന്നതാണ്. ശാരീരിക മരണം ഒഴികെ എല്ലാത്തിനും പരിഹാരമുണ്ട് എന്ന് ലോകത്തോടുസുവിശേഷിച്ച വലിയ സന്ദേശമാണ് ഉത്ഥാന പെരുന്നാൾ. മാനവരാശിക്കു മുഴുവൻ ഉയർപ്പ് സാധ്യമാണ് എന്ന് പ്രഖ്യാപിക്കുന്ന സുദിനം. മാനവരാശിയുമായി ബന്ധപ്പെടുത്തി നമുക്ക് ഉപയോഗിക്കാവുന്ന അവസാനത്തെ പ്രതീക്ഷയുടെ പേരായി ക്രിസ്തുവിന്റെ ഉത്ഥാനം മാറി. ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു. (യോഹ. 11:25) എന്ന കർത്താവിന്റെ വാക്കുകൾ ഇവിടെ സാർത്ഥകമായി.

ഉത്ഥാനത്തിന്റെ അർത്ഥധ്വനികൾ മനുഷ്യ സങ്കല്പങ്ങൾക്ക് അതീതമാണ്. വർണ്ണിക്കാൻ ആവാത്ത വിധത്തിലാണ് അതിന്റെ പ്രതിധ്വനികൾ. അന്യായ വിചാരണയിലൂടെ അർത്ഥ രഹിതമായ ആരോപണങ്ങളിലൂടെ മനുഷ്യൻ കുഴിച്ചുമൂടാൻ ശ്രമിച്ച ഏകതയുടെയും സമഭാവനയുടെയും മൂല്യങ്ങൾ കല്ലറകളെ ഭേദിച്ച് സുരക്ഷാ വലയങ്ങളെ പൊട്ടിച്ച് ശക്തിയോടെ ഉയിർത്തെഴുന്നേറ്റു എന്നതാണ് ഉത്ഥാനത്തിന്റെ അനന്യത. പല കാരണങ്ങളിൽ കുരുങ്ങിപ്പോയ മനുഷ്യനെ വിമോചനത്തിലേക്ക് നയിക്കുന്ന, ചൂഷണത്തിൽ നിന്നും അടിച്ചമർത്തലുകളിൽ നിന്നും സ്വാതന്ത്ര്യത്തിലേക്ക് നയിക്കുന്നു.

പുലരിവെട്ടം വീഴുംമുമ്പേ ക്രിസ്തുവിന്റെ കല്ലറയിലേക്ക് സുഗന്ധ വർഗ്ഗങ്ങളുമായി കടന്നുചെന്ന സ്ത്രീകൾക്ക് ഒരു സന്ദേഹമേ ഉണ്ടായിരുന്നുള്ളൂ. തങ്ങൾക്കായി കല്ലറയുടെ കവാടത്തിലെ ആ വലിയ ഭാരമേറിയ കല്ല് ആര് മാറ്റിത്തരും. ജീവനോടിരിക്കുന്നവർക്കും മരിച്ചവർക്കും ഇടയിൽ സദാ ഈ മൂടിക്കല്ല് ഉണ്ടായിരുന്നു. തിരുവചനത്തിൽ ഒരു ഭാഗത്ത് വായിക്കുന്നു അവർക്കായി ആ കല്ല് മാറ്റപ്പെട്ടിരിക്കുന്നു (മർക്കൊ. 16:5) എന്നും, മറ്റൊരു ഭാഗത്ത് മാലാഖമാർ ആ കല്ല് മാറ്റിയിരിക്കുന്നു (മത്താ. 28:2) എന്നും. സ്വർഗ്ഗം തന്നെ ഈ കാര്യത്തിൽ ഇടപെട്ടിരിക്കുന്നു. ജീവിച്ചിരിക്കുന്നവർക്കും മനുഷ്യർക്കും ഇടയിലെ മൂടി കല്ല് മാറ്റി മരണത്തിനും അപ്പുറം ജീവന്റെ അനുഭവം ബാക്കിയുണ്ട് എന്ന് ജീവിച്ചിരിക്കുന്നവർക്കു നൽകുന്ന ഒരു ഉറപ്പാണ്.

പുലരിയിൽ കല്ലറയിൽ എത്തിയ സ്ത്രീകൾ കാണുന്നത് ശൂന്യമായ കല്ലറയാണ്. ശൂന്യത എന്ന വാക്കിന് ഇത്രയും അർത്ഥപൂർണ്ണതയും നിറവും ഉണ്ട് എന്ന് വ്യക്തമാക്കുന്നത് ഇവിടെയാണ്. മരിച്ചവർ ജീവിച്ചിരിക്കുന്നവരേക്കാൾ സജീവരാണ് എന്ന് സൂചിപ്പിക്കത്തക്കവണ്ണം ഒരു തിരുശേഷിപ്പുപോലും ശേഷിപ്പിക്കാത്ത ശൂന്യമായ കല്ലറ. അതിനേക്കാൾ എന്തു വലിയ സുവിശേഷമാണ് മാനവരാശിക്ക് ആവശ്യമായിട്ടുള്ളത്. ദൂതൻ അവരോട് ചോദിക്കുന്നു. നിങ്ങൾ ജീവനുള്ളവനെ മരിച്ചവരുടെ ഇടയിൽ തിരയുന്നതെന്തിന്?

ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ മർമ്മങ്ങളെ കുറിച്ച് വ്യക്തമായ ധാരണയുള്ളതുകൊണ്ടായിരിക്കണം ഗുരുക്കന്മാരും പ്രവാചകന്മാരും സമൂഹത്തിന്റെ വിമോചനത്തിനുവേണ്ടി നിലകൊണ്ടവരും മരണത്തെ തീരെ ഭയക്കാതിരുന്നത്. ക്രിസ്തുവിന്റെ പന്ത്രണ്ട് ശിഷ്യന്മാരിൽ പത്തുപേർ രക്തസാക്ഷികളായി. ദേഹിയെ കൊല്ലുവാൻ കഴിയാതെ ദേഹത്തെകൊല്ലുന്നവരെ ഭയപ്പെടേണ്ട. ദേഹിയേയും ദേഹത്തേയും നരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെതന്നെ ഭയപ്പെടുവീൻ. (മത്താ. 10:28) കർത്താവിന്റെ ആ വാക്കുകൾ മരണത്തെ തൃണവൽഗണിക്കുവാൻ അവരെ ശക്തരാക്കി. കാരണം അവരായിരുന്നു ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ ആദ്യസാക്ഷികൾ. അവർക്കു വ്യക്തമായി മനസ്സിലായി മരണം അവസാനത്തെ വാക്കല്ല. അത് അടഞ്ഞ വാതിലല്ല ഒരു തുറന്ന വാതിലാണ്.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

www.bethelpatrika.org
ബഥേൽ പത്രിക 30
1987 - 2017

മാർച്ച് 2017 വാല്യം: 30 ലക്കം: 3



# താളുകളിൽ....



**വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |

**പരസ്യ നിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |


**Bethel Pathrika. P.B. No. 38**
**Chengannur, Kerala. 689 121**
**Ph./Fax: +91 479 2451331**
**Email: bethelpatrika@gmail.com**
**Website: www.bethelpatrika.org**



# ആത്മനിയന്ത്രണം ജീവിതത്തിൽ ശീലമാക്കണം

വാർത്തകൾ യാഥാർഥ്യങ്ങൾക്ക് നേരെയുള്ള ജാലകം ആണ്. നാം ഇപ്പോൾ വായിക്കുന്ന വാർത്തകൾ പലതും മനസാക്ഷിക്ക് മരവിപ്പ് ഉളവാക്കുന്നതാണ്. ആത്മനിയന്ത്രണം നഷ്ടപ്പെട്ട മനുഷ്യരെയാണ് എവിടെയും കാണുന്നത്. വൈദിക, അത്മായ വ്യത്യാസമില്ലാതെ ആത്മനിയന്ത്രണം നഷ്ടപ്പെട്ടതിനെപ്പറ്റിയുള്ള വാർത്തകൾ നമ്മുടെ ചിന്തകളെ ഉണർത്തണം. ആത്മശരീര മനസ്സുകളുടെ ശക്തീകരണം ലക്ഷ്യം വയ്ക്കുന്ന നോമ്പുകാലത്ത് നാം പരിശീലിക്കേണ്ടതും ഈ നിയന്ത്രണം തന്നെ.

ഹിംസയുടെയും പീഡനത്തിന്റെയും പരിധിയിൽ വൃദ്ധജനങ്ങളും കൊച്ചുകുട്ടികളും പെടുന്നു. ആത്മനിയന്ത്രണത്തിന്റെ പ്രതീകമായി നിലകൊള്ളേണ്ട പൗരോഹിത്യ സ്ഥാനികളും ആരോപണ വിധേയർ ആകുന്നത് അത്യന്തം വേദനാജനകമാണ്. നിയമത്തിന്റെ തലനാരിഴ കീറി രക്ഷപ്പെടുവാൻ മാർഗ്ഗങ്ങൾ കണ്ടെത്തിയാലും മനുഷ്യമനസ്സിൽ ആഴത്തിൽ പതിഞ്ഞുപോയ ധാരണകളിൽ നിന്ന് മോചിതരാകാൻ ആർക്കും കഴിയുകയില്ല. കാലം എല്ലാം മായിക്കും എന്ന ചിന്ത ചിലർക്കെങ്കിലും ഉള്ളതുകൊണ്ടാണ് മനസാക്ഷികുത്തില്ലാതെ ഇത്തരം സംഭവങ്ങൾ ആവർത്തിക്കപ്പെടുന്നത്. സംശയത്തിന്റെ നിഴലിൽ ആക്കപ്പെടുന്ന ഒരു പൗരോഹിത്യസ്ഥാനിക്കും ജനത്തിന്റെയും സമൂഹത്തിന്റെയും മുമ്പിൽ നീതീകരണമില്ല. ആയിരം വട്ടം കൈകഴുകിയാലും ആ പാപക്കറ മാഞ്ഞു പോകുകയില്ല. ഓർമ്മകൾ നഷ്ടപ്പെടുന്നതാണ് പ്രധാനപ്പെട്ട പ്രശ്നം മുമ്പിലുള്ളത്. മാതാപിതാക്കളും, ഗുരുക്കന്മാരും, കൈത്താങ്ങൽ നൽകി സഹായിച്ചിട്ടുള്ളവരുടേയും മുഖം ഓർത്തെടുത്താൽ താനെ ആത്മനിയന്ത്രണം ഉണ്ടാകും. കാര്യം നടന്നു കഴിഞ്ഞാൽ കണക്കുകൾ സൂക്ഷിക്കേണ്ട എന്നതാത് ചിലരുടെ ചിന്ത. കണക്കുകൾ കടപ്പാടും; വിധേയത്വവും സൃഷ്ടിക്കുന്നത് മൂലമാണ് ഇവ വലിച്ചെറിയാൻ അവർ വെപ്രാളപ്പെടുന്നത്. വിധേയത്വം അടിമത്വമല്ല ബഹുമാനത്തിന്റെ ഔന്നത്യത്തിൽ നിന്നേ വിധേയത്വം ഉണ്ടാകുകയുള്ളു. ദൈവത്തോട് വിധേയത്വമുള്ള പൗരോഹിത്യത്തിന് വിശ്വാസി സമൂഹത്തിന്റെ മുമ്പിൽ കുറ്റവാളിയെപ്പോലെ ഒരിക്കലും നിൽക്കേണ്ടി വരില്ല. വളരുവാനും നേടുവാനും ആഗ്രഹിക്കുന്നത് മനുഷ്യന്റെ സ്വഭാവമാണ് അതിൽ തെറ്റില്ല. സ്വന്തം സാധ്യതകളെകൂടി പരിഗണിച്ച് വേണം ആ സ്വപ്നങ്ങൾ കാണുവാൻ. അല്ലെങ്കിൽ സഹായിച്ചവരും, കരം നീട്ടിയവരും കൂടെയിരുന്നവരും ഒക്കെ വെറും പ്രതിബന്ധങ്ങൾ ആയി അവർക്ക് തോന്നും. നിർദ്ദാക്ഷണ്യം അവരെ വലിച്ചെറിയാൻ നാം തയ്യാറാകുകയും കണക്കുകൾ സൂക്ഷിക്കേണ്ട എന്ന മഹാസൂക്തം ഉരുവിടുകയും ചെയ്യും. ഇവിടെ കുറ്റവിചാരണ മനുഷ്യരുടെതല്ല ദൈവത്തിന്റേതാണ്.

അക്രമവാസനയും സ്വാർത്ഥതയും തൻപോരിമയും ശക്തിയാർജ്ജിക്കുന്നത് നമ്മുടെ തലമുറ യന്ത്ര തുല്യരായി ഉയർത്തപ്പെടുന്നത് മൂലമാണ്. ഫെയ്സ്ബുക്ക്, വാട്സ് അപ്പ് തുടങ്ങി യന്ത്ര മാധ്യമങ്ങൾ നമ്മുടെ തലമുറയുടെ മുമ്പിൽ ആത്മാവ് നഷ്ടപ്പെട്ട യാന്ത്രിക ബന്ധങ്ങളെ അവതരിപ്പിക്കുകയാണ്. അക്രമത്തിന്റെയും ലൈംഗികതയുടെയും അതിപ്രസരമുള്ള ഇത്തരം മാധ്യമങ്ങൾ അമ്മപെങ്ങൻമാരേ പോലും നികൃഷ്ട നയനത്തോടു കാണുവാൻ പ്രേരിപ്പിക്കുന്നു. സമൂഹത്തിന്റെ എല്ലാ വേലികെട്ടുകളും തകർത്ത് ആത്മനിയന്ത്രണം പാടെ തകർന്ന ഇവർ മുന്നോട്ട് കുതിക്കുമ്പോൾ പിടിക്കപ്പെട്ടത് വ്യക്തിയാണെങ്കിലും വിചാരണ ചെയ്യപ്പെടുന്നത് ഒരു സമൂഹം ആണ്. ചാനലുകൾ നിർദ്ദാക്ഷണ്യം മാധ്യമ വിചാരണ ചെയ്യുമ്പോൾ ഉത്തരം പറയുവാൻ കഴിയാതെ നാം ഉൾവലിയേണ്ടി വരുന്നു. നിശബ്ദരാകുവാൻ നിർബന്ധിക്കപ്പെടുന്നു.

ഈ നോമ്പുകാലം നമുക്ക് ആത്മനിയന്ത്രണത്തിന്റേത് ആകട്ടെ. പ്രസംഗപീഠത്തിലെ പ്രബോധനങ്ങൾക്ക് മുമ്പ് സ്വയം നിയന്ത്രണത്തിന് നമുക്ക് ഉണരാം. നിസ്വാർത്ഥമതികളായ അനേകായിരം മുൻഗാമികളുടെ കറപുരളാത്ത ജീവിതമാണ് നമ്മുടെ കൈമുതൽ. കൂട്ടത്തിൽ പുഴുക്കുത്തുകൾ ഉണ്ടാകാം, എന്നാൽ അത് നമ്മുടെ സ്വഭാവമല്ല എന്ന് കൃത്യതയോടെ പറയുവാൻ കഴിയുന്നത് സമ്പൂർണ്ണ ആത്മനിയന്ത്രണത്തിലുള്ള വളർച്ച പൂർണ്ണമാകുമ്പോൾ മാത്രമാണ്. 'ചിന്തകളെ കടിഞ്ഞാണിടാനും ചിത്തത്തിൽ തീർത്തും' നാമും നമ്മുടെ ജനവും പരിശീലിക്കപ്പെടുമ്പോൾ ആരാലും ചോദ്യം ചെയ്യപ്പെടാത്ത പൗരോഹിത്യം സജീവമാകും. മാധ്യമങ്ങളിൽ ചില ദുർവാസനകൾ പെരുപ്പിക്കപ്പെടുമ്പോഴും നോമ്പിൽ നിന്ന് ഉയരുന്ന വാസന ഇമ്പകരമാണ് എന്ന് തിരിച്ചറിഞ്ഞ് പ്രതീക്ഷയുടെയും പ്രകാശത്തിന്റെയും നിർമ്മല പൗരോഹിത്യം പ്രതിജ്ഞാബദ്ധമനസ്സോടെ നമുക്ക് കാത്ത് പരിപാലിക്കാം. അതിന് സർവ്വശക്തൻ ഏവരേയും ബലപ്പെടുത്തട്ടെ.

ഭവനസന്ദർശനം, ഇടവക ശുശ്രൂഷ എന്നിവയെപ്പറ്റി നാം മുമ്പ് എഴുതിയ ഇടയലേഖനം, വിശ്വാസി സമൂഹം ആഴമായി ചർച്ച ചെയ്തതിൽ നമുക്ക് സന്തോഷമുണ്ട്. നമുക്ക് ലഭിച്ച പ്രതികരണങ്ങളിൽ ഒന്ന് ഈ ലക്കത്തോടൊപ്പം പ്രസിദ്ധീകരിക്കുന്നു.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

## സുവിശേഷം

# സുവിശേഷയോഗങ്ങൾ യാഥാർത്ഥ്യങ്ങളും സാദ്ധ്യതകളും

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത

ശ്രുതി, സ്മൃതി, കൃതി ഇവ വിദ്യാഭ്യാസപ്രണാളിയുടെ അവിഭാജ്യ മാനങ്ങളാണ്. കേൾക്കുക, സ്മരിക്കുക, പ്രവർത്തിക്കുക എന്നിവയാണ് ആ മണ്ഡലങ്ങൾ. ഇതിലേതെങ്കിലും ഒന്നിനു മാത്രം പ്രാമാണ്യം നൽകുകയും മറ്റുള്ളവയെ അവഗണിക്കുകയും ചെയ്യാൻ പാടില്ല. പ്രഭാഷകനും (അദ്ധ്യാപകനും), ശ്രോതാവിനും (വിദ്യാർത്ഥിക്കും) ഒരുപോലെ ബാധകമാണ് ഈ മൂന്നു മാനങ്ങളും. സുവിശേഷത്തെ ദൈവദൂതായിട്ടാണ് ഗ്രഹിക്കേണ്ടത്. കേൾക്കുന്നവരും പാരായണം നടത്തുന്നവരും അതു ഹൃദയത്തിൽ സംഗ്രഹിക്കുകയും പ്രവൃത്തിമണ്ഡലത്തിലേക്കു ഭാഷാന്തരം ചെയ്യേണ്ടതുമാണ്. ഒഴുകുന്ന ജലംപോലെയാണത്. അത് ഒരിടത്തു കെട്ടിക്കിടക്കാനുള്ളതല്ല; അഥവാ ഒഴുക്കില്ലാതെ കെട്ടിക്കിടക്കുന്ന ജലം ഉപയോഗശൂന്യമാവുകയും ചെയ്യും. "അറിഞ്ഞത്" അറിയിക്കുക എന്നത് സുവിശേഷഗ്രഹണം പ്രാപിച്ചവരുടെ മൗലിക ഉത്തരവാദിത്തമാണ്.

മലങ്കര സഭയിൽ സുവിശേഷയോഗങ്ങൾക്കു ദീർഘമായ ചരിത്രമില്ല. ആരാധനയായിരുന്നു സുവിശേഷപഠനത്തിന്റെ പ്രധാന വേദി എന്നു പറയാം. ആ വ്യവസ്ഥാപിതവും കാലാതീതവുമായ വഴി ഇന്നും തുറന്നുതന്നെയിരിക്കുന്നു. വിശേഷിച്ചും, പ്രുമിയോൻ-സെദറാകൾ പലതും പ്രബോധനസ്വഭാവമുള്ളവയാണ്. എന്നാൽ ഇക്കാലത്ത്, സ്ഥിരപ്രതിഷ്ഠ നേടിയ ഈ അനൗപചാരിക പ്രബോധന മാർഗ്ഗം വേണ്ടതുപോലെ ഉപയോഗിച്ചുകാണുന്നില്ല. അക്കാരണത്താൽ, ആരാധനാനുബന്ധമായ പ്രബോധനവും വിപുലവും ഔപചാരികവുമായി സുവിശേഷയോഗങ്ങളും അനിവാര്യമായിരിക്കുന്നു എന്നു പറയാം.

പാശ്ചാത്യസഭകളുടെ, പ്രത്യേകിച്ച് പ്രോട്ടസ്റ്റന്റ് പാരമ്പര്യത്തിലുള്ള സഭകളുടെ രംഗപ്രവേശം ഇക്കാര്യത്തിൽ വലിയൊരു വ്യതിയാനം വരുത്തി. സുവിശേഷപ്രബോധനങ്ങൾക്ക്, ആരാധനയോടൊപ്പമോ, അതിലധികമോ പ്രാധാന്യം അവർ നൽകിയിരുന്നു. തുടർന്ന്, പുരാതന സഭകളും ഈ വഴിക്കുതന്നെ ചിന്തിച്ചതിന്റെ ഫലമാണ് ഇന്നു പ്രചുരപ്രചാരം ലഭിച്ചിരിക്കുന്ന കൺവൻഷൻ സംസ്കാരം. ഇടവകകളുടെ വാർഷിക പരിപാടികളിൽ, അനിവാര്യഘടകമായി, കൺവൻഷനും ഇന്നു സ്ഥാനം പിടിച്ചിട്ടുണ്ട്. ഈ സംരംഭം ഏറെക്കുറെ ഔദ്യോഗികമായിത്തീർന്നിരിക്കുന്നതിനാൽ ജനങ്ങളുടെ ആത്മീക വളർച്ചയ്ക്കും സഭയുടെ നന്മയ്ക്കുമായി അവയെ ചിട്ടപ്പെടുത്തേണ്ടതാണ്. കൺവൻഷൻ ഒരു 'ചടങ്ങാ'യി അധഃപതിക്കാൻ പാടില്ല. അതിനു ചില പ്രധാന ഉദ്ദേശ്യങ്ങളും മാർഗ്ഗങ്ങളും നിമിത്തങ്ങളുമുണ്ട്. അത്തരം നാലതിരുകൾക്കുള്ളിൽ അവ ക്രമീകൃതമായി നിലനിന്നില്ലെങ്കിൽ, കേവലം 'ഉണർവ്വുയോഗങ്ങളാ'യിത്തീരാൻ ഇടയുണ്ട്.

പ്രധാനമായി, കൺവൻഷൻ യോഗങ്ങളുടെ ഉദ്ദേശ്യലക്ഷ്യങ്ങളിൽ ഉൾപ്പെടുത്താവുന്നവയിൽ താഴെപ്പറയുന്നവയുമുണ്ടാകും.



1. വേദപഠനം
2. വിശ്വാസപഠനം
3. സന്മാർഗ്ഗപഠനം
4. കുടുംബവിദ്യാഭ്യാസം
5. ജീവിതത്തിന്റെ അർത്ഥം നേടൽ

പൊതുവെ, മേല്പറഞ്ഞ ലക്ഷ്യങ്ങൾ അടയാളപ്പെടുത്താമെങ്കിലും കാലം മാറുന്നതനുസരിച്ച് സമൂഹത്തിൽ ഉയരുന്ന പ്രശ്നങ്ങളും വെല്ലുവിളികളും പരിഗണിക്കേണ്ടിവരും.

ഒരു വേദഭാഗത്തിൽ ആരംഭിച്ച് eneral' ആയി നടത്തുന്ന പ്രഭാഷണങ്ങളാണ് ഇന്നധികവും. ഈ സാഹചര്യത്തിൽ, ഓർത്തഡോക്സ് പ്രബോധന ശുശ്രൂഷയുടെ സുപ്രധാന ലക്ഷ്യങ്ങൾ ബലികഴിക്കപ്പെടുന്നുണ്ടോ എന്നു വിലയിരുത്തേണ്ടതാണ്. 'ഉണർവ്വുയോഗ'ങ്ങളുടെ പശ്ചാത്തലവും ഉദ്ദേശ്യങ്ങളുമല്ല, ഓർത്തഡോക്സ് സുവിശേഷയോഗങ്ങൾക്കുണ്ടാകേണ്ടത്. നമ്മുടെ കൺവൻഷനുകൾ ഒരു 'പ്രോഗ്രാം' ആയി ഉറകെട്ട ഉപ്പുപോലെ ആകുന്നെങ്കിൽ അവ നിരർത്ഥകങ്ങളാകും. 'ഗാനശുശ്രൂഷ,' 'വചനശുശ്രൂഷ,' 'പ്രതിഷ്ഠാപ്രാർത്ഥന,' 'സമർപ്പണപ്രാർത്ഥന,' 'കുടുംബനവീകരണപ്രാർത്ഥന' ആദിയായവയിൽനിന്ന് നന്മയും പ്രയോജനവുമുണ്ടാകാം. എന്നാൽ ഇവ ഒട്ടുമുക്കാലും പലരിൽനിന്നും 'കടംകൊണ്ട'വയാണെന്നത് നിഷേധിക്കാനാവില്ല. കൺവൻഷനുകൾക്ക് ഒരു 'ഓർത്തഡോക്സ് രീതിയും' ചട്ടവട്ടങ്ങളും കൈവന്നിട്ടുള്ളതായി തോന്നുന്നില്ല. ഒരു ആഘോഷംപോലെയാണ് പൊതുവെ സുവിശേഷയോഗങ്ങൾ നടക്കുന്നത്. ഈ പ്രബോധനങ്ങളിലൂടെ ശ്രോതാക്കൾക്കു ലഭിക്കുന്ന ആത്മീകപാഠങ്ങളും അവയിലൂടെയുള്ള രൂപാന്തരങ്ങളും പരിണാമങ്ങളുമാണ് കൺവൻഷനുകളുടെ 'ഗുണമേന്മ' നിർണ്ണയിക്കേണ്ട സാക്ഷ്യങ്ങൾ. വിശ്വാസത്തിലും സഭാജീവിതത്തിലും പദമൂന്നി നിന്നുകൊണ്ട്, ജീവിതത്തിലെ വെല്ലുവിളികളെ നേരിടുന്നതിനു ത്രാണിയേകുന്നവയാകണം നമ്മുടെ സുവിശേഷയോഗങ്ങൾ. എല്ലാ കല്പനകളുടെയും ആകെത്തുകയായ 'ദൈവത്തെ സ്നേഹിക്കുക,' 'മനുഷ്യനെ സ്നേഹിക്കുക' എന്നിവയിൽ ഉറച്ചുവളരാൻ ഇത്തരം യോഗങ്ങൾ ഏറെ സഹായിക്കേണ്ടതല്ലേ?

പ്രബോധനങ്ങൾ ശ്രോതാക്കളുടെ ഹൃദയത്തോടും മനസ്സാക്ഷിയോടുമാണ് സംവദിക്കേണ്ടത്. പതിവുശൈലികളും ഗാനങ്ങളും 'പള്ളിഭാഷ'യും ആഴമില്ലാത്ത ശബ്ദഘോഷവും ശ്രോതാക്കളിൽ മതിപ്പുളവാക്കുന്നില്ലെങ്കിൽ അത്ഭുതപ്പെടാനെന്തിരിക്കുന്നു? ഒരു Social Gathering അഥവാ ഒരു Pass time എന്ന നിലയിലേക്കു താഴാൻ ഓർത്തഡോക്സ് സുവിശേഷയോഗങ്ങൾക്കാവില്ല. ഇതിന്റെ യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണുപൂട്ടിയിരിക്കാനും പാടില്ല.

ജനങ്ങൾ യഥാർത്ഥ ആത്മീകതയിൽനിന്ന് അകലുന്നുവോ? സഭയുടെയും ആത്മീകതയുടെയും ബാഹ്യഘടകങ്ങൾ നിലനിർത്തി, അകം പൊള്ളയായിത്തീരുന്നുവോ? നിസ്സാര കാര്യങ്ങൾക്കുപോലും സഭാ വിശ്വാസം ത്യജിക്കാൻ മടിയില്ലാതെ വരുന്നതെന്തുകൊണ്ട്? 'ത്യാഗം' സഹിക്കാൻ മനസ്സില്ലാതെ വരുന്നുവോ? പണാധിപത്യം മനുഷ്യത്വരാഹിത്യത്തിലേക്കു വഴിതെളിക്കുന്നുവോ?

മേല്പറഞ്ഞവയെല്ലാം സഭാ മാതാവിന്റെ അന്തർസംഘർഷങ്ങളും വേദനകളുമാണ്. സുവിശേഷയോഗങ്ങളിലെ പ്രബോധനങ്ങൾ ദൈർഘ്യമുള്ള വയാകയാൽ ഇത്തരം വിഷയങ്ങൾ കൈകാര്യം ചെയ്യപ്പെടേണ്ടതല്ലേ?

അടിസ്ഥാനപരമായി, സുവിശേഷയോഗങ്ങൾ 'പഠനവേദി'കളാണ്. Orthodoxyയെപ്പറ്റിയും ജീവിതത്തിൽ പാലിക്കേണ്ട ധർമ്മങ്ങളെപ്പറ്റിയും കുടുംബജീവിതത്തിന്റെ പവിത്രതയെപ്പറ്റിയും മറ്റും പഠിപ്പിക്കുന്ന നല്ല പാഠശാലകളായി കൺവൻഷനുകൾക്ക് ഉയരാവുന്നതേയുള്ളു. എന്തായാലും, ആരാധനയ്ക്ക് അനുബന്ധവും ആരാധനാജീവിതത്തിൽ ജനങ്ങളെ ഉറപ്പിക്കുന്നതുമായിരിക്കാനാണ് സുവിശേഷയോഗങ്ങളുടെ നിയോഗം. സമൂഹത്തിലും സഭയിലും ഉയർന്നുവരാവുന്ന പുത്തൻ പ്രവണതകൾ അനഭിലഷണീയമെങ്കിൽ, അവയെ പിഴുതെറിയാൻ പ്രേരിപ്പിക്കുന്ന ഒരു Cleaning ജോലിയും അതിൽ നിർവ്വഹിക്കാനാവും. വികലമായ ആത്മീകതാശൈലികളുടെ പൊള്ളത്തരം തുറന്നു കാട്ടുക മാത്രമല്ല; സനാതനമായ ഓർത്തഡോക്സ് ആത്മീകതയുടെ പുതുമയിൽ ജനങ്ങളെ ഉറപ്പിച്ചുനിർത്താനും കൺവൻഷനുകൾ യത്നിച്ചേ മതിയാവൂ.

സാധു സുന്ദർസിങ്, കാലംചെയ്ത ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പുത്തൻകാവിൽ മാർ പീലക്സീനോസ്, തോമാ മാർ ദീവന്നാസ്യോസ് തുടങ്ങിയ പിതാക്കന്മാർ ഓർത്തഡോക്സ് സുവിശേഷയോഗങ്ങൾക്ക് നിർവ്വചനവും ഘടനയും ഗതിയും നിർദ്ദേശിച്ചവരായിരുന്നു.

# അനുമോദനങ്ങൾ





മലങ്കര സുറിയാനി സഭ വൈദീക ട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ട **ഫാ. ഡോ. എം. ഒ. ജോണിനും** അത്മായ ട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ട **ശ്രീ. ജോർജ് പോളിനും** ബഥേൽ പത്രിയുടെ അനുമോദനങ്ങൾ



**നോമ്പ് വിചാരം**

ഡോ. എം. കുര്യാക്കോസ്, മുകുളത്ത്

# സഹനത്തിന്റെ വെള്ളിയാഴ്ച

മനുഷ്യജാതിയ്ക്ക് വിസ്മരിക്കാനാവാത്ത ദിവസമാണ് ദുഃഖവെള്ളിയാഴ്ച. യേശുക്രിസ്തു മനുഷ്യകുലത്തിനുവേണ്ടി രക്തം ചീന്തി മരിച്ച് അവർക്ക് രക്ഷ സമ്പാദിച്ച പുണ്യദിനം. ദൈവവും മനുഷ്യനും തമ്മിലുള്ള സ്നേഹബന്ധം അതിന്റെ പാരമ്യത്തിൽ ദർശിക്കപ്പെട്ട വലിയ ദിവസം. നൂറ്റാണ്ടുകളിലൂടെയുള്ള നിബിയന്മാരുടെ പ്രവചനങ്ങൾ പൂർത്തീകരിയ്ക്കപ്പെട്ട പെരുന്നാൾ. അപമാനത്തിന്റെയും അവഗണനയുടെയും ചിഹ്നമായിരുന്ന കുരിശ് പ്രത്യാശയുടെയും രക്ഷയുടെയും അടയാളമായിത്തീർന്ന വിശുദ്ധ വെള്ളിയാഴ്ച. ലോക ചരിത്രത്തെ എ.ഡി. എന്നും ബി.സി. എന്നും രണ്ടായി നെടുകെ വിഭജിച്ച അപൂർവ്വ ദിനം.

ആധുനിക വേദശാസ്ത്രജ്ഞന്മാർ ഈ ദിവസത്തെ സഹനത്തിന്റെ വെള്ളിയാഴ്ചയെന്നും (The Friday of Suffering) അനന്തമായ ദൈവസ്നേഹത്തിന്റെ വെള്ളിയാഴ്ചയെന്നും (The Friday of God's Eternal Love) വിശേഷിപ്പിക്കുന്നു.

സഹനത്തിന് പരിപൂർണ്ണമായ അർത്ഥം ദർശിയ്ക്കുന്ന ദിവസമാണ് ദുഃഖവെള്ളിയാഴ്ച. മനുഷ്യന്റെ പാപങ്ങൾക്കുവേണ്ടി ശാരീരികവും മാനസികവുമായ പീഢകൾ നിശ്ശബ്ദമായി സഹിച്ച് മരിച്ച രക്ഷിതാവിനെയാണ് ഈ ദിവസം നാം ഓർക്കുന്നത്. അത് അവനുവേണ്ടിയുള്ള സഹനമായിരുന്നില്ല. പിന്നേയോ ..മറ്റുള്ളവർക്കുവേണ്ടിയും തന്റെ ശത്രുക്കൾക്കു വേണ്ടിയും ഉള്ള സഹനമായിരുന്നു കാൽവരിയിൽ കാണപ്പെട്ടത്.

ക്രൈസ്തവ ജീവിതം യഥാർത്ഥത്തിൽ കഷ്ടതകളും നിന്ദകളും സഹിച്ചു കൊണ്ടുള്ള ഒരു മരുഭൂപ്രയാണമാണ്. കല്ലും മുള്ളും നിറഞ്ഞ വഴിയിലൂടെ ക്രിസ്തുവിനെ അനുധാവനം ചെയ്യുന്ന ഒരു സുദീർഘപാത. വിശ്വാസവും പ്രത്യാശയും സ്നേഹവും കൈമുതലാക്കി മുന്നോട്ടു പോകുന്ന അനന്തയാത്ര. പിന്നിലുള്ളത് മറന്ന് മുന്നിലുള്ള ക്രിസ്തുവിന്റെ രക്ഷാദാനത്തെ മാത്രം ലാക്കാക്കി ഓടുന്ന മനുഷ്യജീവിതത്തിന്റെ ഊടും പാവുമാണ് കഷ്ടതയും സഹനവും. യേശുക്രിസ്തു തന്റെ ക്രൂശുമരണം മൂലം സഹനത്തെ വിശുദ്ധീകരിച്ചു. വേദനയെ അവൻ രക്ഷയിലേക്കുള്ള രാജപാതയാക്കി മാറ്റി. കുരിശില്ലാതെ കിരീടമില്ല എന്ന് പഠിപ്പിച്ചു. തന്റെ കുരിശെടുക്കാതെ അവനെ അനുഗമിയ്ക്കുന്നവൻ സ്വർഗ്ഗരാജ്യത്തിന് യോഗ്യനല്ല എന്ന് അവൻ പ്രഖ്യാപിച്ചു (മത്തായി 16:24) സഹനത്തിന്റെ രണ്ട് വിധത്തിലുള്ള പ്രകടനം യേശുക്രിസ്തു തന്റെ ജീവിതത്തിൽകൂടി വെളിവാക്കുകയും പൂർത്തീകരിക്കുകയും ചെയ്തു. ഒന്ന്: മറ്റുള്ളവരുടെ വേദനയിൽ സഹതപിക്കുകയും അതിൽ പങ്കുചേരുകയും അവരുടെ വേദനകളെ സ്വന്തം വേദനയാക്കി മാറ്റുകയും ചെയ്ത ക്രിസ്തു. രണ്ട്: തന്റെ വേദനകളെല്ലാം സന്തോഷപൂർവ്വം സ്വീകരിച്ച് അതിനെ ദൈവഹിതമാണെന്ന് കരുതി ക്രൂശിലെ സ്നേഹത്തോളം സഹിച്ചവനായ ക്രിസ്തു. വേദനയുമായി വന്നവരെ ആശ്വസിപ്പിച്ച് അവർക്കു രക്ഷയെന്ന ദാനം സൗജന്യമായി കൊടുത്ത ക്രിസ്തുവിനെയാണ് നാം കാൽവരിയിൽ കാണുന്നത്. ഓഫർത്താ മുതൽ ഗോഗുൽത്താവരെ പിതാവിന്റെ ഇഷ്ടം മാത്രം പ്രവർത്തിച്ച് ക്രിസ്തു തന്റെ ജീവിതം സഹനത്തിന്റെ സുവിശേഷമാക്കി മാറ്റി. സഹനത്തെപ്പറ്റിയുള്ള സങ്കല്പങ്ങൾക്ക് യേശുനാഥൻ പുതിയ മാനങ്ങൾ സൃഷ്ടിച്ചു.

സഹനമാണ് നിത്യമായി നിലനിൽക്കുന്ന സത്യസുവിശേഷമെന്ന് ക്രിസ്തു തന്റെ കുരിശുമരണത്തിൽക്കൂടി മാനവജാതിക്ക് കാണിച്ചു കൊടുത്തു. തിന്മയെ ജയിക്കുന്ന സുവിശേഷമാണ് അത്. മരണനുകത്തെ അഴിക്കുന്ന സുവിശേഷമാണ് അത്. അന്യോന്യം സ്നേഹിക്കുവാനും ക്ഷമിക്കുവാനും മനുഷ്യനെ പ്രേരിപ്പിക്കുന്ന ദിവ്യസ്നേഹത്തിന്റെ മൂർത്തീഭാവമാണ് ക്രൂശിലെ സഹനവും മരണവും.

സഹനത്തിന്റെ വെള്ളിയാഴ്ച ത്യാഗത്തിന്റെ വെള്ളിയാഴ്ച കൂടിയാണ്. സ്നേഹിക്കുവാൻ തയ്യാറാകുന്നവനേ ത്യാഗം സഹിക്കുവാൻ മനസ്സുണ്ടാകുകയുള്ളൂ. സ്വന്തം ഉയർച്ചയ്ക്കുവേണ്ടി എന്തു

ത്യാഗവും സഹിക്കുവാൻ നാം തയ്യാറാകുന്നു. എന്നാൽ മറ്റുള്ളവരെ രക്ഷിക്കുവാൻ സന്നദ്ധരാകുമ്പോൾ നാം കൂടുതൽ ത്യാഗം സഹിയ്ക്കേണ്ടിയിരിക്കുന്നു. "എന്റെ നിമിത്തം നിങ്ങളെ പഴിക്കുകയും ഉപദ്രവിക്കുകയും നിങ്ങളെക്കൊണ്ട് എല്ലാ തിന്മകളും കളവായി പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ. സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതാകകൊണ്ട് സന്തോഷിച്ചുല്ലസിപ്പിൻ .....(മത്തായി 5:10-12) പത്രോസു പോലും കർത്താവിനെ തള്ളിപ്പറഞ്ഞതു തനിക്കു പീഢനം ഉണ്ടാകുമെന്നുള്ള ഭയം കൊണ്ടല്ലേ. ഏതു മനുഷ്യനെയും അംഗീകരിക്കുവാനും ബഹുമാനിക്കുവാനും ശുശ്രൂഷിക്കുവാനും സന്നദ്ധത പ്രകടിപ്പിക്കുന്നവർ തങ്ങളുടെ മനസ്സിന്റെ ഉന്നതഭാഗം ത്യജിച്ച് താഴ്മ ധരിക്കുന്നവരാണ്. അതുപോലെ തന്നെ ശാരീരികത്യാഗവും സാമ്പത്തിക ത്യാഗവും ആത്മിക ത്യാഗവും അനുഷ്ഠിക്കുവാൻ തയാറാകുമ്പോഴാണ് സ്നേഹം സഹനമായും സഹനം ത്യാഗമായും രൂപാന്തരപ്പെടുന്നത്. "എങ്കിലും ഞാൻ എന്റെ പ്രാണനെ വിലയേറിയതായി എണ്ണുന്നില്ല..." (അ.പ്ര 20:24) എന്ന് പൗലോസ് അപ്പസ്തോലൻ പറയുന്നത് ഏറെ ശ്രദ്ധേയമാണ്. മറ്റുള്ളവരുടെ ജീവനും രക്ഷയുമാണ് അവന് കൂടുതൽ പ്രധാനം. അതിനുവേണ്ടി തന്റെ സ്വന്തം സുഖസൗകര്യങ്ങൾ ഉപേക്ഷിയ്ക്കുകയും ദൈവകൃപയുടെ സുവിശേഷത്തിന് സാക്ഷ്യം പറയേണ്ടതിന് അവന്റെ ശുശ്രൂഷ തികയ്ക്കണം എന്ന ലക്ഷ്യം മാത്രം ലാക്കാക്കി താൻ മുന്നോട്ട് ഓടുന്നു എന്നു പൗലോസ് ഇവിടെ പ്രബോധിപ്പിക്കുന്നു.

ദൈവത്തിന്റെ അനന്ത സ്നേഹം വെളിപ്പെട്ട ദിവസമാണ് വിശുദ്ധ വെള്ളിയാഴ്ച അഥവാ Good Friday. കാൽവരിയിൽ രക്തപുഷ്പങ്ങൾ വിരിഞ്ഞ ദിവസമാണ് ദുഃഖവെള്ളി. വെറും സ്നേഹമല്ല അത്. വഞ്ചനയില്ലാത്ത, നിഷ്കളങ്കമായ സ്നേഹമാണത്. യശയ്യാപ്രവാചകൻ ഒരമ്മയ്ക്ക് തന്റെ കുഞ്ഞിനോടുള്ള സ്നേഹത്തെ വാഴ്ത്തുന്നുണ്ട് (49:15,16) ഒരമ്മയുടെ സ്നേഹം ദൈവ സ്നേഹത്തിന്റെ പ്രതിഫലനം മാത്രമാണെങ്കിൽ കലവറയില്ലാത്ത, ഒരിക്കലും വറ്റാത്ത ദൈവസ്നേഹം എത്ര മഹത്തരമായിരിക്കും. നിന്റെ കരുണാസമുദ്രത്തിൽ ഞങ്ങളുടെ പാപങ്ങൾ അസംഖ്യമെങ്കിലും അവ ചെളിയുടെ ഒരു തുള്ളിപോലെ മാത്രം ഇരിയ്ക്കുന്നുവെന്ന് നാം സുത്താറാ പ്രാർത്ഥനയിൽ ചൊല്ലുന്നു. ദൈവസ്നേഹമാകുന്ന ആഴിയുടെ വീതിയും നീളവും ആഴവും ആരെങ്കിലും ഗ്രഹിച്ചിട്ടുണ്ടോ? രക്ഷാകര ദൗത്യത്തിന്റെ ചരിത്രത്തിലുടനീളം കാണുവാൻ സാധിക്കുന്നത് അനന്തമായ ഈ സ്നേഹത്തിന്റെ നിരന്തര പ്രകടനമാണ്.

"സ്വർഗ്ഗത്തിലെ വേട്ടപ്പട്ടി" (The Hound of Heaven) എന്ന പ്രശസ്തമായ കവിത എഴുതിയ ഫ്രാൻസിസ് തോംസൺ ആംഗലേയ കവിയാണ്. ചെറുപ്പത്തിൽത്തന്നെ ദൈവത്തിൽ നിന്ന് അകന്ന് മയക്കുമരുന്നിനും ലഹരിയ്ക്കും അടിമയായി ജീവിച്ചു. എന്നാൽ ദൈവത്തിന്റെ ദിവ്യസ്നേഹം അനുഭവിച്ചറിഞ്ഞപ്പോൾ നിരാശാപൂർണ്ണമായ തന്റെ ജീവിതത്തിനിടയിലും ദൈവം തന്നെ അത്യധികം സ്നേഹിക്കുന്നു എന്ന് ബോധ്യമായി. കുരിശിലെ സ്നേഹം എന്തെന്ന് രുചിച്ചറിഞ്ഞ അദ്ദേഹം എഴുതിയ മനോഹരമായ കവിതയാണ് മേൽപറഞ്ഞ ഗാനം. നമ്മെ ത്തേടിയെത്തുന്ന ദൈവസ്നേഹമാണ് അതിലെ വിഷയം അദ്ദേഹം എഴുതുന്നു. "രാവും പകലും ഞാൻ ദൈവത്തിൽ നിന്ന് ഓടിമറഞ്ഞുകൊണ്ടിരിക്കുന്നു....പ്രതീക്ഷകളുടെ വീഥികളിലൂടെ ഞാൻ മുന്നോട്ടോടി. അപ്രതീക്ഷിതമായ വിഷാദത്തിലേയ്ക്കും ഭയത്തിലേയ്ക്കും ഞാൻ കൂപ്പു കുത്തി.... പക്ഷെ തിടുക്കം കൂടാതെ ഒരേ വേഗത്തിൽ ഒരു കാലൊച്ച അനുസ്യൂതം എന്നെ പിന്തുടരുന്നുണ്ടായിരുന്നു... ആ കാലൊച്ചകളെ മറികടക്കുന്ന ഒരു ശബ്ദം എന്റെ കാതുകളിൽ പതിഞ്ഞു: **നീ എന്നെ വഞ്ചിക്കുമ്പോൾ നിന്റെ സകല പ്രവർത്തികളും നിന്നെ വഞ്ചിയ്ക്കുന്നു.** ഈ അനുഭവമാണ് ക്രൂശിൻ ചുവട്ടിൽ നിൽക്കുന്ന ഓരോ വിശ്വാസിക്കും ഉണ്ടാകേണ്ടത്.

ഓസ്കാർ വൈൽഡിന്റെ 'ചുവന്ന പനിനീർപൂവും വാനമ്പാടിയും' എന്ന പ്രശസ്ത കഥയുടെ സാരാംശം അവതരിപ്പിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കട്ടെ. (The Nightingale and the Red Rose)

ഒരു പ്രൊഫസറുടെ മകളുമായി ഒരു യുവവിദ്യാർത്ഥിയ്ക്ക് സ്നേഹമായി. ഒരു ചുവന്ന പനിനീർപ്പൂവ് തനിയ്ക്ക് സമ്മാനിക്കാമെങ്കിൽ അവന്റെ കൂടെ പിറ്റേ ദിവസം രാജകൊട്ടാരത്തിൽ നൃത്തം ചെയ്യാമെന്ന് അവൾ സമ്മതിച്ചു. പക്ഷെ ആ കടുത്ത മഞ്ഞുകാലത്ത് പിനിനീർ പൂക്കൾ എവിടെ കിട്ടുവാനാണ്? അയാൾ തന്റെ സങ്കടം ഒരു വാനമ്പാടിയോട് പറഞ്ഞു. അയാളുടെ വിഷമം മനസ്സിലാക്കിയ വാനമ്പാടി ഒരു റോസച്ചെടിയെ സമീപിച്ച് തന്നെ സഹായിക്കാൻ അപേക്ഷിച്ചു. നിലാവുള്ള ആ ശീത രാത്രിയിൽ വാനമ്പാടിയുടെ നെഞ്ച് തന്നോട് ചേർത്തുവയ്ക്കുവാൻ റോസാച്ചെടി ആവശ്യപ്പെട്ടു. വാനമ്പാടിയ്ക്ക് നിരാശയായി എങ്കിലും ഒരു മനുഷ്യഹൃദയത്തിന്റെ ആഹ്ലാദത്തിനും സംതൃപ്തിക്കും

**ശേഷം 28-ാം പേജിൽ**





ഫാ. സഖറിയ പനയ്ക്കാമറ്റം

# ഇരുളിലെ താരകങ്ങൾ

**'കാന്ത്യാ ഞങ്ങളെ നീ താതൻ**
**കതിരേ ശോഭിപ്പിക്കെന്നും'**

**ഞാ**ൻ ചെയ്യുവാൻ പോകുന്നത് എന്ത് എന്ന് ക്രിസ്തു അറിഞ്ഞിരുന്നുവെങ്കിൽ അത്താഴമേശയിലെ ഇരിപ്പിടം എനിയ്ക്ക് ഒരിക്കലും തരികില്ലായിരുന്നു എന്ന് യൂദാസ് ചിന്തിച്ചിട്ടുണ്ടാകും! സ്വന്തം പേരിനും സ്വന്തം ലാഭത്തിനും വേണ്ടി മാത്രം ലക്ഷ്യം വച്ച് ജീവിയ്ക്കുന്ന ഒരാളിന്റെ മനസ്സ് കല്ലിനെക്കാൾ കടുപ്പം ഉള്ളതായി മാറും. വഞ്ചകരും ഒറ്റുകാരും പലപ്പോഴും തങ്ങൾ തിരിച്ചറിയപ്പെടുന്നുവെന്ന് സ്വയം മനസ്സിലാക്കാതെ പോകുന്നു. യൂദാസിന്റെ മനസ്സ് ക്രിസ്തുവിന് അറിയാമായിരുന്നു. തന്നെ ഒറ്റിക്കൊടുക്കുവാൻ തീരുമാനിച്ചതും, അതിന് പ്രതിഫലം പറ്റുന്നതും എല്ലാം ക്രിസ്തു മനസ്സിലാക്കിയിരുന്നു. യൂദാസിന്റെ മനസ്സും, ആ പാപചിന്തയും ക്രിസ്തു അറിയുന്നുവെന്ന് അവന് മാത്രം മനസ്സിലാക്കുവാൻ വേണ്ടിയാണ് "നീ ചെയ്യുന്നത് വേഗത്തിൽ ചെയ്യുക" എന്ന് മുന്നറിയിപ്പ് താൻ നൽകുന്നത്. ഇത് ഇന്നതിനെക്കുറിച്ച് പറഞ്ഞുവെന്ന് പന്തിയിൽ ഇരുന്നവരിൽ ആരും അറിഞ്ഞില്ല. (യോഹ 13:28) പണസഞ്ചി യൂദായുടെ പക്കൽ ആകയാൽ പെരുന്നാളിന് വേണ്ടുന്നത് മേടിപ്പാനോ, ദരിദ്രർക്ക് വല്ലതും കൊടുപ്പാനോ യേശു അവനോട് കല്പിക്കുന്നു വെന്ന് ചിലർക്ക് തോന്നി (യോഹ 13:29).

ഗുരുവിനെ ഒറ്റിക്കൊടുക്കണമെന്ന് തീരുമാനമെടുത്ത് പാപത്തിന്റെ ആഴത്തിൽ നീങ്ങുമ്പോഴും യൂദാസ് ഒരു വാക്കുകൊണ്ടുപോലും സഹശിഷ്യന്മാരിൽ ആരെയെങ്കിലുമോ, പുറം ലോകത്തിൽ ആർക്കെങ്കിലും എതിരായോ, ഒരു വാക്കു പോലും പറയുന്നില്ലായെന്നത് ശ്രദ്ധേയമാണ്. സ്വന്തം ആഗ്രഹങ്ങൾ പൂവണിയുവാൻ വേണ്ടി എന്തും പറയുവാനും, മറ്റുള്ളവരെ വളരെ ഹീനമായ രീതിയിൽ തരം താഴ്ത്തി ചിത്രീകരിച്ച് അച്ചടിച്ച് പ്രസിദ്ധീകരിക്കുവാനും ആധുനിക കാലഘട്ടത്തിൽ പലർക്കും മടിയില്ലായെന്നത് അംഗീകരിക്കപ്പെട്ട തിന്മയായി കഴിഞ്ഞു. രാഷ്ട്രീയ തലത്തിലെ നേതാക്കൾ പോലും തുനിയാത്ത നിലയിൽ സഭാതലത്തിൽ നേതൃസ്ഥാനം ആഗ്രഹിക്കുന്നവർ ലക്ഷങ്ങൾ മുടക്കി സ്വന്തം സഹോദരങ്ങളെ അവഹേളിക്കുന്നതും തരംതാഴ്ത്തുന്നതും കുറച്ചു കാലമായെങ്കിലും നാം തുടരെ കാണുകയും കേൾക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ചിന്തയിലും, വാക്കിലും, കർമ്മത്തിലും ദൈവത്തെ സ്പർശിക്കേണ്ടതായ തങ്ങളുടെ മക്കളിലെ വൈരുദ്ധ്യങ്ങൾ കണ്ടുകൊണ്ട് വേദനിക്കുന്നതോ സഭാമാതാവും! ഇടയന്മാരാകട്ടെ മ്ലാനവദരരായി, മൂകതയോടെ പകച്ചു നിൽക്കുകയുമാണ്. ഓരോരുത്തർക്കും അവരവരുടേതായ മേഖലകളും ലക്ഷ്യങ്ങളുമാണെന്നുള്ളതും വ്യക്തമാണ്. എങ്കിലും ഇരുളിന്റെ മദ്ധ്യത്തിലും തെളിഞ്ഞു വരുന്ന നക്ഷത്രങ്ങൾ പ്രത്യാശയ്ക്കു വക നൽകുമെന്നതും പ്രസ്താവയോഗ്യമാണ്.

**സഭാ ശുശ്രൂഷ - സ്നേഹത്തിൽ അധിഷ്ഠിതം**

ഏതു നിലയിൽ സഭാ ശുശ്രൂഷ നടത്തിയാലും അത് സ്നേഹത്തിൽ അധിഷ്ഠിതമായിത്തന്നെ വേണം. ഏതു ശുശ്രൂഷയും ഫലവത്താകുന്നത് ക്രിസ്തുവിനോടുള്ള സ്നേഹത്താലാണ്. പ്രായത്തിൽ മുമ്പനായ പത്രോസ് ശ്ലീഹായോട് "നീ എന്നെ സ്നേഹിക്കുന്നുവോ" എന്ന് ചോദിക്കുന്നത് പത്രോസിന് നേതൃത്വത്തിന്റേതായ അവകാശവും അധികാരവും നൽകുന്ന സാഹചര്യത്തിലാണ്. പത്രോസിന്റെ ആസന്നമായ വീഴ്ചയെ മുന്നറിയിച്ചുകൊണ്ട് ശ്ലീഹന്മാരിൽ മുമ്പന്റെ വിശ്വാസം പൊയ്പോകാതിരിപ്പാൻ (ലൂക്കോ 22:32) ക്രിസ്തു തന്റെ ശിഷ്യനു വേണ്ടി പ്രാർത്ഥിയ്ക്കുന്നു. ക്രിസ്തുവിനെ സ്നേഹിക്കുന്നതിന്റെ മാനദണ്ഡം തന്റെ കല്പനകളെ കാത്തുകൊള്ളുന്നതിലൂടെയെന്ന് വി. യോഹന്നാൻ (14:15) വ്യക്തമാക്കുന്നു.

**സഭാ ശുശ്രൂഷ - യേശു ക്രിസ്തുവുമായുള്ള ബന്ധത്തിൽ**

പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ ശുശ്രൂഷ ജീവിതം മുഴുവനും ക്രിസ്തുവും ആയുള്ള കൂട്ടായ്മയുടെ അനുഭവത്തിലാണ്. "ഇനി ജീവിക്കുന്നത് ഞാനല്ല. ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നത്"

(ഗലാ 2:20) എന്ന് സാക്ഷിക്കുമ്പോൾ വർത്തമാന കാലത്തിൽ ക്രിസ്തുവും ആയുള്ള ബന്ധം പുലർത്തുന്നതിനെ സജീവമായി ഉറപ്പിക്കുകയാണ്. ആ നാമത്തിൽ ക്ലേശങ്ങളും, ബുദ്ധിമുട്ടുകളും സഹിയ്ക്കുന്നത് ഒരു പദവിയും, ഭാഗ്യവുമായി കണക്കാക്കി ക്രിസ്തുവിന്റെ കഷ്ടതകളായിത്തന്നെ ഏറ്റെടുക്കുകയാണ്. അത് സഹിച്ചുകൊണ്ട് തന്റെ പ്രവർത്തനങ്ങളിൽ വിജയം വരിക്കുവാൻ കഴിഞ്ഞത് അദ്ദേഹം ഒരു പ്രാർത്ഥനാ മനുഷ്യൻ കൂടിയായതിനാലായിരുന്നു. വലിയ പ്രസംഗകനും, സഞ്ചാരിയും ആയിരുന്നപ്പോൾ തന്നെ തന്റെ സ്വന്ത ജനം രക്ഷിക്കപ്പെടണമെന്ന് വളരെ ആഗ്രഹിച്ച് അതിനായി സദാ പ്രാർത്ഥിക്കുകയും ചെയ്തിരുന്നു (റോമ. 10:1). സഭാ ശുശ്രൂഷയിൽ ആയിരിക്കുന്ന വ്യക്തി ജനങ്ങളുടെ പേരുകൾ എപ്പോഴും ഹൃദയത്തിൽ വഹിച്ചിരിക്കേണ്ടതുമാണ്.

**സഭാ ശുശ്രൂഷ - സ്ഥാനമാനങ്ങൾക്കും, ദ്രവ്യത്തിനുമായിരിക്കരുത്.**

സ്ഥാനമാനങ്ങൾക്ക് വേണ്ടിയുള്ള കിടമത്സരങ്ങൾ സഭാ ശുശ്രൂഷയോടു ചേർന്ന് ഏറിവരുന്ന കാലഘട്ടമാണിത്. സാത്താനെപ്പറ്റി ജോൺ മിൽട്ടൺ എഴുതിയിട്ടുള്ള വരികൾ ആനുകാലികമായി പ്രസക്തിയുള്ളതാണ്. "Satan thought it is better to reign in hell than to serve in heaven". സ്വർഗ്ഗത്തിൽ ശുശ്രൂഷിക്കുന്നതിനെക്കാൾ നല്ലത് നരകത്തിൽ ഭരിക്കുവാൻ സാധിക്കുന്നതാണ്. വൈദികർക്കും, മേലദ്ധ്യക്ഷൻമാർക്കും വലിയ ഒരു താക്കീത് എന്ന നിലയിൽ പട്ടംകൊട ശുശ്രൂഷ വേളയിൽ ദ്രവ്യാഗ്രഹത്തിൽ നിന്നും, സ്ഥാനമാനങ്ങളിൽ നിന്നും ഒഴിഞ്ഞു നില്ക്കുന്നതിനായി നിർദ്ദേശങ്ങൾ നൽകുന്നുണ്ട്. ദ്രവ്യാഗ്രഹം ഇല്ലെന്ന് പറഞ്ഞു ഫലിപ്പിയ്ക്കാമെങ്കിലും മറ്റു തുറകളിൽ ജീവിക്കുന്നവരെക്കാൾ ദ്രവ്യം വന്ന് കുമിഞ്ഞു കൂടുന്നത് സഭാശുശ്രൂഷകൾക്ക് നേതൃത്വം കൊടുക്കുന്നവരോടു ചേർന്നാണ് എന്നത് ശുശ്രൂഷ ജീവിതത്തിന്റെ വൈരുദ്ധ്യം തന്നെ. അധികാര സ്ഥാനങ്ങളിൽ കണക്കു കൊടുക്കേണ്ടതായിവരുമോ എന്ന ഭീതിയും പ്രാർത്ഥനയോടൊപ്പം പലപ്പോഴും അവരെ പിൻതുടരുകയും ചെയ്യുന്നു.

**സഭാശുശ്രൂഷ - അന്ധകാരത്തിൽ പ്രകാശിക്കുന്നതിന്**

'ബെൻ' എന്ന് ഓമനപ്പേരിൽ അറിയപ്പെട്ട ബെഞ്ചമിൻ ഫ്രാങ്ക്ളിൻ പതിനെട്ടാം നൂറ്റാണ്ടിൽ ജീവിച്ച ഒരു പ്രതിഭാശാലി ആയിരുന്നു. തത്വചിന്ത, ശാസ്ത്രം, സാഹിത്യം എന്നിവയിലെല്ലാം പ്രാവീണ്യം നേടിയിരുന്നു. രാത്രിയിൽ കാൽനടയായി പോകുന്നവർ കുഴിയിൽ വീഴാതെ വെളിച്ചം കണ്ടു നടക്കുവാൻ തക്കവണ്ണം സ്വന്തം ചിലവിൽ തന്റെ വീടിന്റെ മുമ്പിൽ റാന്തൽ വിളക്ക് കത്തിച്ച് തൂക്കിയിട്ടു. ഫിലാഡൽഫിയായിലെ മറ്റ് ഭവനക്കാരും ഫ്രാങ്ക്ളിന്റെ നല്ല മാതൃക പിന്തുടർന്നപ്പോൾ വീഥികളിൽ ദീപങ്ങൾ തെളിഞ്ഞു. അന്ധകാര ശക്തികൾ ഏറിവരുന്ന ഈ കാലയളവിൽ നിരാശയുടെ കരിനിഴലിൽ കഴിയുന്നവർക്ക് സാന്ത്വനവും, സഹായവും, പ്രത്യാശയുടെ പ്രകാശവും പരത്തുവാൻ സഭാശുശ്രൂഷയ്ക്ക് നേതൃത്വം നൽകുന്ന സ്ഥാനികൾക്ക് കഴിയട്ടെയെന്ന് ആശംസിക്കുന്നു. സൂര്യന്റെ കിരണങ്ങൾ സ്വീകരിച്ച് ചന്ദ്രൻ പ്രകാശിക്കുന്നു, നീതിസൂര്യനായ ക്രിസ്തുവിന്റെ വെളിച്ചം ഉൾക്കൊണ്ട് ശുശ്രൂഷാ ദൗത്യം നിറവേറ്റുന്നവർ അന്ധകാരത്തിൽ പ്രകാശിക്കുന്ന ഗോപുരങ്ങളായി രൂപാന്തരപ്പെടുകയാണ്.

## തിരുത്ത്



ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ 1913 ഫെബ്രുവരി 9 ഞായറാഴ്ച മാർ ഈവാനിയോസ്, മാർ പീലക്സീനോസ് എന്നീ രണ്ടു മേൽപട്ടക്കാരുടെ സ്ഥാനാഭിഷേകത്തിനു ശേഷം എടുത്ത ഫോട്ടോ. ഇരിക്കുന്നവർ **(ഇടത്തുനിന്ന്)** : പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവാ, പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദേദ്മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവാ, വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ. **നിൽക്കുന്നവർ (ഇടത്തുനിന്ന്)** : കരവട്ടുവീട്ടിൽ യൂയാക്കിം മാർ ഈവാനിയോസ് (1925ൽ പരുമല പള്ളിയിൽ കബറടങ്ങി), കല്ലാച്ചേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, 1929 - 1964), കാരുചിറ ഗീവർഗീസ് മാർ പീലക്സീനോസ് (പ. ഗീവർഗീസ് പ്രഥമൻ ബാവാ, 1925 - 1928) എന്നീ മെത്രാപ്പോലീത്താമാരും ചെങ്ങന്നൂർ പൂവത്തൂർ യാക്കോബ് കത്തനാരും.

(ബഥേൽ പത്രിക വിശേഷാൽ പതിപ്പ് 2017 ഫെബ്രുവരി പേജ് 38ലെ ചിത്രത്തിന്റെ അടിക്കുറിപ്പിൽ പിശകു പറ്റിയതിൽ ഖേദിക്കുന്നു - എഡിറ്റർ)

ഭാഷാപഠനം

# പ്ശീത്തയും മലയാള വിവർത്തനങ്ങളും

ഫാ. ഫിലിപ്പ് ജേക്കബ്, മൂലമണ്ണിൽ

സുറിയാനി പാരമ്പര്യത്തിലുള്ള എല്ലാ സഭകളുടെയും ആധികാരിമായ ബൈബിൾ പരിഭാഷ പ്ശീത്താ ആണ്. simple of plain എന്നാണ് പ്ശീത്താ എന്ന പദത്തിന്റെ അർത്ഥം. എ.ഡി. ഒൻപതാം നൂറ്റാണ്ട് മുതൽ ആണ് പ്ശീത്താ എന്ന സംജ്ഞ പ്രചാരത്തിൽ ആയത്.

### പ്ശീത്താ – പഴയനിയമം

പ്ശീത്താ പഴയനിയമ പരിഭാഷയ്ക്ക് പിന്നിൽ പ്രവർത്തിച്ചത് ഒരാളല്ല, പലരാണ്. ഇത് പരിഭാഷ ചെയ്ത കാലം തീർച്ചയില്ലെങ്കിലും ഒന്നാം നൂറ്റാണ്ടിനും മൂന്നാം നൂറ്റാണ്ടിനും ഇടയിൽ പ്ശീത്താ പഴയനിമയ പരിഭാഷ പൂർത്തിയായി എന്നു കരുതുന്നു. (ബഥേൽ പത്രിക വിശേഷാൽ പതിപ്പ്, ഫെബ്രുവരി 27, പേജ് 45–46) പ്ശീത്താ പഴയ നിയമത്തിന് രണ്ടു പാഠഭേദങ്ങൾ ഉണ്ടെന്നാണ് പണ്ഡിതാഭിപ്രായം. ഹീബ്രുവിൽ നിന്നുള്ള വിവർത്തനവും പാലസ്തീനീയൻ താർഗുമിനോട് ബന്ധപ്പെടുത്താവുന്നതും പഞ്ചഗ്രന്ഥങ്ങളുടെ ആരംഭമായ ഭാഷാന്തരമാണ് പാലസ്തീനിയൻ താർഗും. ആദ്യത്തേതാണ് കൂടുതൽ പ്രാചീനം എന്ന അഭിപ്രായമുണ്ട്.




### പ്ശീത്താ പുതിയ നിയമം

പുതിയ നിയമത്തിന്റെ സുറിയാനി പരിഭാഷ (പ്ശീത്താ) അഞ്ചാം നൂറ്റാണ്ടിലെങ്കിലും ഉണ്ടായി. പ്ശീത്താ പുതിയ നിയമത്തിൽ 22 പുസ്തകങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതായത് 2 പത്രോസ്, 2, 3 യോഹന്നാൻ, യൂദാ എന്നീ ലേഖനങ്ങളും വെളിപാട് പുസ്തകവും പ്ശീത്താ പുതിയ നിയമത്തിൽ ഉണ്ടായിരുന്നില്ല. ആറാം നൂറ്റാണ്ടിലാണ് ഇവ സുറിയാനിലേക്ക് വിവർത്തനം ചെയ്തത്.

### മലങ്കരയിലെ പുരാതന കൈയ്യെഴുത്തു പ്രതികൾ

1. പന്ത്രണ്ടാം നൂറ്റാണ്ടിലെ ഒരു പ്ശീത്താ കൈയ്യെഴുത്തു പ്രതി പഴയ നിയമവും പുതിയ നിയമവും ഉൾക്കൊള്ളുന്നത്. ) ഡോക്ടർ ക്ലോഡിയസ് ബുക്കാനനുമായി ചേർത്തു പരാമർശിക്കുന്നുണ്ട്. ഇത് വലിയ മാർ ദീവന്നാസ്യോസിൽ നിന്നും സമ്മാനമായി ലഭിച്ചതാണെന്നും അദ്ദേഹം അവകാശപ്പെടുന്നുണ്ട്. (C. Buchanon, Christian Research in Asia, London, 1814, P. 203-204) അദ്ദേഹം കേംബ്രിഡ്ജിലേക്ക് അയച്ച ഈ കൈയ്യെഴുത്തു പ്രതി യൂണിവേഴ്സിറ്റി ലൈബ്രറിയിൽ (Libtary No. Oo.1.1.2) സൂക്ഷിച്ചിരിക്കുന്നു. (JPm van der ploeg, The Christian of St. Thomas in South India and their syriac manuscripts, Bangalore 1983 P. 187-189) ഇത് 12–ാം നൂറ്റാണ്ടിൽ മധ്യപൗരസ്ത്യ ദേശത്തു രൂപം കൊണ്ടതാണ്. (w.sright, A catalogue of the syriac manuscripts in the university of Cambridge, Vol -II, 1901, P. 1037 - 1044) ഇത് എന്ന് എങ്ങനെ കേരളത്തിൽ എത്തി എന്നതു വ്യക്തമല്ല. സുറിയാനി ഓർത്തഡോക്സ് പാത്രിയർക്കീസ് മിഖായേലിന്റെ എന്ന് പരാമർശിച്ചിരിക്കുന്നിനാൽ ഇത് സുറിയാനി ഓർത്തഡോക്സ് സമൂഹത്തിൽ രൂപം കൊണ്ടതാണെന്നും മീഖായേൽ എന്നു പറഞ്ഞിരിക്കുന്നത് മഹാനായ മീഖായേൻ പാത്രിയർക്കീസിനെക്കുറിച്ചാണെന്നും ആണ് പണ്ഡിതമതം. (1 bid, P. 1043) പുതിയ നിയമത്തിൽ 2 പത്രോസ് 2, 3 എന്നാൽ, യൂദാ (യാക്കോബിനുശേഷം) എന്നിവ ഉൾക്കൊള്ളുന്നുണ്ട്. എന്നാൽ വി. ലൂക്കോസ് 22:17, 18, വി. യോഹന്നാന്റെ 7:53–8:11, വെളിപാട് എന്നിവ ഒഴിവാക്കിയിരിക്കുന്നു. വി. ക്ലീമിസിന്റെ ആറു പുസ്തകങ്ങൾ അവസാനം ചേർത്തിരിക്കുന്നു. ഈ കൈയ്യെഴുത്തു പ്രതി അങ്കമാലി പള്ളിയിൽ സൂക്ഷിച്ചിരുന്നതാണെന്നും അഭിപ്രായമുണ്ട്. (ജോസഫ് ഇട്ടൂപ്പ് പുകടിയിൽ, മലബാറിലെ സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം, കൊച്ചി 1869, P. 149-150) നാലു സുവിശേഷങ്ങൾ 1817ലും പുതിയ നിയമം 1818ലും ബ്രിട്ടീഷ് ബൈബിൾ സൊസൈറ്റിയിൽ അച്ചടിച്ച് കേരളത്തിൽ വിതരണം ചെയ്തു. (P. Cherian, The Malabar Syrian and Church Missionary Society 1816-1840, Kottayam 1935, P. 134, 349, 357)

2. 1301ൽ കൊടുങ്ങല്ലൂരിൽ കണ്ടെടുത്തതും കിഴക്കൻ സുറിയാനി എസ്ട്രേംഗലാ ലിപിയിൽ രചിക്കപ്പെട്ടതും വിശുദ്ധ കുർബ്ബാനയിൽ വർഷം മുഴുവനും വായിക്കുന്നതിനുള്ള വി. പൗലോസിന്റെ ലേഖന ഭാഗങ്ങൾ ഉൾക്കൊള്ളുന്നതും

Vacation syriac 22 എന്നറിയപ്പെടുന്നതും ആയ വേദ വായനാ കുറിപ്പ്. ഇൻഡ്യയിൽ പകർത്തിയിട്ടുള്ള തിൽ ഏറ്റവും പുരാതനം ഇതാണെന്ന് കരുതുന്നു. സഖറിയായുടെ മകൻ ജോസഫിന്റെ മകൻ സഖറിയ എന്ന പതിനാലു വയസ്സുള്ള ഒരു ശെമ്മാ ശനാണ് ഇത് പകർത്തിയത്. (Jpm Van der ploeg, Op. Cit, P: 187-189)

3. 1504–ൽ മലങ്കരയിൽ എത്തിച്ചേർന്ന പേർഷ്യൻ മെത്രാൻമാർ യാക്കോബിനാൽ 1510ൽ കൊടുങ്ങ ല്ലൂരിൽ കിഴക്കൻ സുറിയാനിയിൽ പകർത്തി എഴു തിയിട്ടുള്ളതും പ്ശീത്താ പുതിയ നിയമ കാനോൻ പ്രകാരമുള്ള 22 ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്നതും Vatican syriac 17 എന്നറിയപ്പെടുന്നതും ആയ കൈയ്യെഴുത്തു പ്രതി. നാലു സുവിശേഷങ്ങൾ, അപ്പോസ്തോല പ്രവൃത്തികൾ, യാക്കോബ്, 1 പത്രോസ്, 1 യോഹന്നാൻ, പൗലോസിന്റെ 14 ലേഖ നങ്ങൾ എന്നിങ്ങനെയാണ് പുസ്തകങ്ങളുടെ ക്രമം. പതിവുപോലെ വ്യഭിചാരിണിയായ സ്ത്രീയുടെ സംഭവം (വി. യോഹന്നാൻ 8:1–12) ഒഴിവാക്കിയിരി ക്കുന്നു.

4. 1556 ഫെബ്രുരി 16ന് മാർ യാക്കോബിന്റെ ശിഷ്യനായ ഒരു വൈദീകനാൽ പരവൂർ മാർ സാബോറിന്റെ മാർപ്രോത്തിന്റെയും ദേവാലയ ത്തിവ് വെച്ച് പകർത്തി എഴുതിയിട്ടുള്ളതും Vatican Syriac 4 എന്നറിയപ്പെടുന്നതും ആയ കൈയ്യെഴുത്തു പ്രതി, യെശയ്യാവ്, യിരെമ്യാവ്, വിലാപങ്ങൾ, യെഹ സ്കേൽ, ദാനിയേൽ, ബാലും പെരുമ്പാമ്പും എന്നീ പുസ്തകങ്ങൾ ഇതിൽ ഉൾക്കൊള്ളുന്നു.

5. 1558ൽ അങ്കമാലിയ പള്ളിയിൽവെച്ച് ഗീവറു ഗീസ് എന്ന സന്യാസ വൈദീകനാൽ പകർത്തപ്പെ ട്ടതും Vatican Syriac 2 എന്നറിയപ്പെടുന്നതുമായ കൈയ്യെഴുത്തുപ്രതി. ഇതിൽ പഞ്ചതന്ത്രങ്ങൾ മാത്ര മാണുള്ളത്.

6. 1558ൽ അങ്കമാലി പള്ളിയിൽ വെച്ച് മുകളിൽ പരമാർശിക്കപ്പെട്ട വൈദീകനാൽ പകർത്തപ്പെട്ടതും Vatican Syriac 3 എന്നറിയപ്പെടുന്നതുമായ കൈയ്യെ ഴുത്തു പ്രതി യോശുവാ, രാജാക്കന്മാർ, സദൃശ്യ വാക്യങ്ങൾ, സിറാക്, സഭാ പ്രസംഗി, രൂത്ത്, Canticle of Canticle, ഇയ്യോബ്, സൂസന്ന എന്നീ പുസ്തകങ്ങൾ ഇതിൽ ഉൾക്കൊള്ളുന്നു.

7. 1599 ലെ ഉയംപേരൂർ സുന്നഹദോസിന്റെ ഡിക്രികളിലാണ് പ്ശീത്തായെക്കുറിച്ചുള്ള അടുത്ത പരാമർശമുള്ളത്. മലങ്കരയിൽ ഉപയോഗിച്ചിരുന്ന പ്ശീത്താ പഴയ നിയമത്തിൽ എസ്ഥേർ, തോബി ത്, ജ്ഞാനം എന്നീ പുസ്തകങ്ങൾ ഉൾപ്പെട്ടിരു ന്നില്ല എന്നാണ് സുന്നഹദോസ് നിശ്ചയങ്ങളിൽ കാണുന്നത്. കാരണം അജ്ഞാതമാണ്. സമാന മായി 2 പത്രോസ്, 2, 3 യോഹന്നാവ്, വെളിപാട് എന്നിവ മലങ്കരയിൽ ഉപയോഗിച്ചിരുന്ന പ്ശീത്താ പുതിയ നിയമത്തിൽ ഉൾപ്പെട്ടിട്ടില്ല എന്ന് ഡിക്രി യിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ ഇവ ഉൾപ്പെടുത്തായ്കയാൽ പ്ശീത്താ പുതിയ നിയമ കാനോൻ പ്രകാരം ശരിയാണ്. കാരണം, ആരംഭ ത്തിൽ സൂചിപ്പിച്ചതുപോലെ പ്ശീത്താ പുതിയ നിയമത്തിൽ 22 പുസ്തകങ്ങളേയുള്ളൂ. ലത്തീൻ പരിഭാഷയായ വൾഗേറ്റിൽ നിന്നും മേൽപ്പറഞ്ഞ പുസ്തകങ്ങൾകൂടി സുറിയാനിയിലേക്ക് ഭാഷാ ന്തരം ചെയ്യുന്നതിന് ഇരു ഭാഷകളിലും പണ്ഡിത നായ ഫാദർ ഫ്രാൻസിസ് റോസിനെ സുന്നഹ ദോസ് നിയോഗിച്ചുവെങ്കിലും ഭാഷാന്തരം ചെയ്ത തായി കാണുന്നില്ല. (Scaria Zachariah (ed), The acts and Demees of the synod of Diamper: 1599, Edamattom, 1994, P. 88)

## മലയാള വിവർത്തനങ്ങൾ

### 1. റമ്പാന ബൈബിൾ

പ്ശീത്തായിൽ നിന്നും ഭാഷാന്തരം നിർവ്വഹി ക്കപ്പെട്ടിട്ടുള്ള ഏക ഇൻഡ്യൻ ഭാഷ മലയാളമാണ്. മാർത്തോമ്മ ആറാമന്റെ (+1 808) (മാർ ദീവന്നാ സ്യോസ് ഒന്നാമൻ അഥവാ വലിയ മാർ ദീവന്നാ സ്യോസ്) മേൽനോട്ടത്തിൽ കായംകുളം ഫിലി പ്പോസ് റമ്പാനാണ് പ്ശീത്താ പുതിയ നിയമ ത്തിലെ നാലു സുവിശേഷങ്ങൾ മലയാള ഭാഷയി ലേക്ക് വിവർത്തനം ചെയ്തത്. ഇതാണ് മലങ്കര യിൽ രൂപപ്പെട്ട പ്രഥമ വിവർത്തനം. (ബർന്നബാസ് തോമ, സെന്റ്തോമസ് ക്രിസ്ത്യാനികൾ, Vol-II, പാലാ 1916, P. 369. E.M. ഫിലിപ്പ്, മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, 1951, P. 193)

മാവേലിക്കരയിലുള്ള ഒരു കത്തനാർ മത്തായി യുടെ സുവിശേഷം സുറിയാനിയിൽ നിന്നും മല യാള ഭാഷയിലേക്ക് ഭാഷാന്തരം ചെയ്തിട്ടുണ്ടെന്ന റിഞ്ഞ്, അതു വാങ്ങി അതിനനുസരിച്ച് മറ്റ് സുവി ശേഷങ്ങൾ, വലിയ മാർ ദീവന്നാസ്യോസ് കായം കുളം ഫിലിപ്പോസ് റമ്പാനെക്കൊണ് വിവർത്തനം ചെയ്തിരിക്കുകയാണ് ഉണ്ടായതെന്നും അഭിപ്രായ മുണ്ട്. തമിഴ് പണ്ഡിതനായ തിമ്മാ പിള്ളയുടെ സഹായവും ലഭിക്കുകയുണ്ടായി. 1808ൽ പരിഭാഷ പൂർത്തിയായി. 1801ൽ ബോംബെ കുറിയർ പ്രസ്സിൽ അച്ചടിച്ചു. 1811ൽ പ്രകാശനം ചെയ്തു. (Dr. Clodius Buchanan, Christian Research in Asia, London, 1814, P. 143-144) ഇതിന്റെ കോപ്പിൾ തൃശൂർ കൽദായ സുറിയാനി സഭാ ആസ്ഥാനത്തും കോട്ടയം ഓർത്ത ഡോക്സ് തിയോളജിക്കൽ സെമിനാരി ലൈബ്ര റിയും സൂക്ഷിച്ചിട്ടുണ്ട്.

### 2. സമ്പൂർണ്ണ പരിഭാഷ

1816ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ് (മാർ ദീവന്നാസ്യോസ് രണ്ടാമൻ) ഉൽപ്പത്തി പുസ്തകം മുതൽ ഭാഷാന്തരം ചെയ്യുന്നതിന് ആരം ഭിച്ചു. വിവർത്തനത്തിന്റെ രണ്ടു പകർപ്പുകൾ ആദ്യം തയ്യാറാക്കികയ മെത്രാപ്പോലീത്താ, വിവർത്തനം തൃപ്തികരമായില്ല എന്ന സംശയത്തിൽ മൂന്നാമത്

ഒരു പകർപ്പുകൂടിയും തയ്യാറാക്കി. (CM. Agur, Church History of Travancore, Madras, 1903, P. 966) എന്നാൽസി. എം. എസ്. മിഷണറിമാരുടെ മേൽനോട്ടത്തിൽ വിവർത്തനം നിർവ്വഹിക്കപ്പെടണം എന്ന് ആഗ്രഹിച്ചിരുന്ന കേണൽ മൺട്രോ ഇവയുടെ പ്രസിദ്ധീകരണം തടയുകയാണ് ഉണ്ടായത്. തുടർന്ന് ഈ കൈയ്യെഴുത്തു പ്രതികൾക്ക് എന്തു സംഭവിച്ചു എന്ന് വ്യക്തമല്ല.

**3. നോർട്ടനും പരിഭാഷയും**

1817 ജനുവരിയിൽ ദേവാലയ അറ്റകുറ്റപ്പണിക്ക് തടി ലഭിക്കുന്നതിനായി സമീപിച്ച ചേപ്പാട് പള്ളിയിലെ വൈദീകനോട് നോട്ടൻ എന്ന മിഷനറി എഫേസ്യാ ലേഖനം സുറിയാനിയിൽ നിന്നും (പ്ശീത്താ) മലയാള ഭാഷയിലേക്ക് പരിഭാഷപ്പെടുത്തുന്നതിന് ആവശ്യപ്പെട്ടു. ഇതാണ് യൂറോപ്യൻ മിഷണറിമാരുടെ മേൽനോട്ടത്തിൽ പ്ശീത്തായിൽ നിന്നും ഭാഷാന്തരം ചെയ്യപ്പെട്ട പ്രഥമ ലേഖനം (cm. Agur, Ibid, P. 967) തുടർന്ന് നോർട്ടന്റെ ആഗ്രഹപ്രകാരം ഇതേ വൈദീകൻ റോമാ ലേഖനവും പരിഭാഷപ്പെടുത്തി. (Ibid, P. 968) . 1818 ആയപ്പോഴേക്കും ഒന്നാംദിന വൃത്താന്ത പുസ്തകം ഒഴികെ പ്ശീത്തായിലെ പൂർണ്ണമായും ഭാഷാന്തരം ചെയ്യപ്പെട്ടു. (Ibid. P. 969)

**4. ബെയ്ലിയും പരിഭാഷയും**

1817ൽ എത്തിച്ചേർന്ന ബഞ്ചമിൻ ബെയ്ലിയുടെ നേതൃത്വത്തിൽ സെമിനാരിയിൽ സുറിയാനി വൈദീകരെ പ്രതിഫലം നൽകി നിയമിച്ച് ഭാഷാന്തര പ്രവർത്തനങ്ങൾ തുടർന്നു. മൺറോയുടെയും നോർട്ടന്റെയും സഹായങ്ങളും പുന്നത്ര ഗീവർഗീസ് കത്തനാരുടെ (പിന്നീട് പുന്നത്ര മാർ ദീവന്ന്യാസോസ്) സഹകരണം ഈ ദൃശ്യ പ്രവർത്തനത്തിൽ ലഭിക്കുകയുണ്ടായി. (Ibid, P. 968) 1829ൽ പുതിയ നിയമവും 1841ൽ സമ്പൂർണ്ണ ബൈബിളും പ്ശീത്തായിൽ നിന്നും ഭാഷാന്തരം ചെയ്ത് അച്ചടിച്ച് പ്രസിദ്ധീകരിച്ചു. (P. Cherian, Op. Cit. P. 178)

**5. കോനാട്ട് മാത്തൻ മൽപ്പാനും പരിഭാഷയും**

1908ൽ വി. മത്തായിയുടെ സുവിശേഷവും ഏതാനും വർഷങ്ങൾക്കുശേഷം നാലു സുവിശേഷങ്ങളും 1936-ൽ പുതിയ നിയമം പൂർണ്ണമായും പ്ശീത്തായിൽ നിന്നും ഭാഷാന്തരം ചെയ്തു പ്രസിദ്ധീകരിച്ചു.

**6. മാണികത്തനാരും പരിഭാഷയും**

1935ൽ കർമ്മലീത്താ നിഷ്പാദുക മൂന്നാം സഭയിലെ മാണി കത്തനാർ എന്ന സുറിയാനി കത്തോലിക്കാ വൈദീകനും പുതിയ നിയമം പ്ശീത്തായിൽ നിന്നും ഭാഷാന്തരം ചെയ്ത് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

**7. ഡോ. കണിയാൻ പറമ്പിൽ കുര്യൻ ആർച്ച് കോർ എപ്പിസ്കോപ്പാ.**

1994ൽ വല്യ കണിയാൻ പറമ്പിൽ അച്ചൻ പ്ശീത്താ പൂർണ്ണമായും (ഇതര കാനോനിക ഗ്രന്ഥങ്ങൾ ഉൾപ്പെടെ) പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചു. (The syrian Orthodox Bible Society of India, Tiruvalla, 1994)

കാലപ്പഴക്കത്തിൽ നഷ്ടപ്പെട്ടതുകൂടാതെ ഉദയംപേരൂർ സുന്നഹദോസിനുശേഷം ലത്തീൻ മിഷനറിമാർ സുറിയാനി പള്ളികൾ സന്ദർശിക്കുകയും കൈയ്യെഴുത്തു പ്രതികൾ പിടിച്ചെടുത്ത് ദഹിപ്പിക്കുകയോ, തിരുത്തുകയോ ചെയ്തിട്ടുണ്ട്. മുകളിൽ പരാമർശിച്ചതുപോലെ ചില യൂറോപ്പിലെ ലൈബ്രറിയിലും എത്തിയിട്ടുണ്ട്. സുറിയാനി കൈയ്യെഴുത്തു പ്രതികൾ നഷ്ടമായതിന് ഉദയേംപേരൂർ സുന്നഹദോസിന്റെ പങ്ക് സംശയരഹിതമാണ്. സുന്നഹദോസിന് മുമ്പ്, പതിനാറാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ യൂറോപ്പിൽ പര്യടനം നടത്തിയ ജോസഫ് എന്ന ഇന്ത്യാക്കാരനായ വൈദീകൻ, മലങ്കര സഭയിലേക്ക് ആവശ്യത്തിന് സുവിശേഷങ്ങളും പ്രവചന പുസ്തകങ്ങളും (പഴയനിയമം) തന്നതായി പറയുന്നുണ്ട്. (Antony Vallavanthara (ed), India in 1505 AD, The narratives of Joseph the Indianm RISHI, Mannamam, 1984, P. 172-179). എന്നാൽ ഉദയംപേരൂർ സുന്നഹദോസിനുശേഷം 18-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മലങ്കരയിൽ സുവിശേഷങ്ങളോ, ഇതര അപ്പോസ്തോലിക ഗ്രന്ഥങ്ങളോ ഇല്ല എന്ന് മാർത്തോമ്മാ നാലാമൻ രേഖപ്പെടുത്തുന്നുണ്ട്. (JP.M. Van der ploeg, op ct. P. 256-264) ഇതേ കാലഘട്ടത്തിൽ മലങ്കരയിൽ എത്തിച്ചേർന്ന നെസ്തോറിൻ മെത്രാനായ മാർ ഗബ്രിയേലും പുതിയ നിയമത്തിന്റെയും പ്രവാചക ഗ്രന്ഥങ്ങളുടെയും (പഴയ നിയമം) അപര്യാപ്തത വ്യക്തമാക്കുന്നുണ്ട്.

## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവേ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴി കാണിച്ച് തരികയും എന്നോട് മറ്റുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവീക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദേവീക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്ര വലിയ ഭൗതീക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷംപോലും അങ്ങയിൽ നിന്ന് അകലുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നു ഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങോടു കൂടെയിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് അങ്ങയോട് ചേർന്നിരിക്കുന്നു.

**ഒരു വിശ്വാസിയും കുടുംബവും, ഓതറ**




# മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ മാറി കൽപ്പിക്കുകയും...

**നിരീക്ഷണം**

**ഡോ. എം. കുര്യൻ തോമസ്**

**ക്രി**സ്തുമതം ഒരു ജനാധിപത്യ പ്രസ്ഥാന മായാണ് അതിന്റെ പ്രാരംഭമിട്ടത്. അപ്പോസ്തോലിക കാലത്തുതന്നെ സഭയിലുടലെടുത്ത തർക്കങ്ങൾ പരിഹരിച്ചിരുന്നത് ജനാധിപത്യപരമായ സംവാദങ്ങളിലൂടെയാണ്. യെറുശലേം സുന്നഹദോസ് എന്നറിയപ്പെടുന്ന ആദ്യയോഗത്തെപ്പറ്റി ... *ഈ സംഗതിയേക്കുറിച്ചു വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നുകൂടി...* എന്നാണ് അപ്പോസ്തോല പ്രവർത്തികളിൽ (1. 5-6) വിവരിക്കുന്നത്.

എന്നാൽ ക്രിസ്തുവർഷം 313-ലെ മിലാൻ വിളംബരത്തിലൂടെ കോൺസ്റ്റന്റൈൻ ചക്രവർത്തി ക്രിസ്തുമതത്തെ റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമാക്കിയതോടെ ക്രൈസ്തവസഭയുടെ ഈ ജനാധിപത്യ സ്വഭാവത്തിനു മാറ്റം വന്നുതുടങ്ങി. ചക്രവർത്തിയിൽനിന്നും താഴോട്ടൊഴുകുന്ന റോമാ സാമ്രാജ്യ അധികാര ശ്രേണിപോലെ സഭയുടെ ഭരണക്രമവും രൂപീകരിച്ചു. അതോടെ ജനാധിപത്യം വൈദീകശ്രേണിയിലും ആത്യന്തികമായി മെത്രാന്മാരുടെ കൂട്ടമായ സുന്നഹദോസിലും മാത്രമായി ചുരുങ്ങി. അവൈദീക വിശ്വസികൾ സഭാഭരണത്തിൽനിന്നും നയരൂപീകരണത്തിൽനിന്നും പാടെ നിഷ്കാസിതരായി.

എന്നാൽ റോമാ സാമ്രാജ്യത്തിന്റെയോ അവിടുത്തെ സഭാഘടനയുടെയോ സ്വാധീനത്തിൽ പെടാത്ത കേരളം പോലെയുള്ള വിദൂര ദേശങ്ങളിലെ ക്രൈസ്തവസമൂഹങ്ങൾ പൂർവികമായ ജനാധിപത്യ ഘടനയിൽതന്നെ തുടർന്നു. കേരളത്തിലെ പൂർവിക ക്രൈസ്തവരായ മലങ്കര നസ്രാണികൾക്ക് മെത്രാൻ കേന്ദ്രീകൃത ഹെലനിക്ക് പിരമിഡ് ഹൈരാർക്കി പരിചയപ്പടുത്തിയത് കാലാകാലങ്ങളിൽ ഇവിടെത്തിയ പേർഷ്യൻ മെത്രാന്മാരാണ്. പക്ഷേ തറക്കൂട്ടങ്ങളുടേയും പിന്നീട് നമ്പൂതിരി ഗ്രാമവ്യവസ്ഥയുടെയും ചുവടുപിടിച്ച് ഇടവക പള്ളിയോഗങ്ങളും മലങ്കര പള്ളിയോഗവും ജനാധിപത്യപരമായി ഇവിടെ നിലനിന്നു. ദേശത്തു കത്തനാരുമാരും *ജാതിയ്ക്കുതലവനും* യഥാക്രമം അവയ്ക്കു നേതൃത്വം നൽകി. പേർഷ്യൻ മെത്രാന്മാർ ജാതിയ്ക്കു തലവനെ അർക്കദ്യക്കോൻ എന്ന പേർഷ്യൻ വൈദീക സ്ഥാനിയാക്കി പിരമിഡ് ഹൈരാർക്കിയുടെ ഭാഗമാക്കിയെങ്കിലും അതുകൊണ്ട് നസ്രാണികളുടെ ജനാധിപത്യ ഘടനയ്ക്ക് മാറ്റമൊന്നും വന്നില്ല.

പതിനാറാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ പോർട്ടുഗീസ് മിഷിണറിമാർ നസ്രാണികളെ റോമൻ കത്തോലിക്കാ സഭയിൽപ്പെടുത്തി റോമാ പാപ്പായ്ക്കു വിധേയരാക്കാനുള്ള ശ്രമമാരംഭിച്ചു അതിന്റെ പാരമ്യത്തിൽ 1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിലൂടെ വൈദീക പിരമിഡ് ഹൈരാർക്കി നസ്രാണികളുടെമേൽ അടിച്ചേൽപ്പിച്ചു. റോമൻ സഭാ ഭരണസംവിധാനത്തിനു ഹിതമല്ലാത്ത നസ്രാണികളുടെ മലങ്കര പള്ളിയോഗവും ജാതിക്കുതലവനും ഉൾപ്പെടെയുള്ള ജനാധിപത്യ സംവിധാനങ്ങളെ ഇല്ലായ്മ ചെയ്യുവാനായിരുന്നു

പിന്നീടുള്ള അവരുടെ ശ്രമം.

പക്ഷേ ഈ ശ്രമം വിജയിച്ചില്ലന്നു മാത്രമല്ല അതോടെ മലങ്കര പള്ളിയോഗം കൂടുതൽ ശക്തമാവുകയും ചെയ്തു. അതിന്റെ പരിണിതഫലമായി 1653 ജനുവരി 3-ന് മട്ടാഞ്ചേരിയിൽ കൂടിയ മലങ്കര പള്ളിയോഗം റോമാ നുകം പൊട്ടിച്ചെറിഞ്ഞ് സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. ഇന്ത്യയുടെ മണ്ണിൽ യൂറോപ്യൻ അധിനവേശത്തിനെതിരായി നടന്ന ആദ്യ സ്വതന്ത്ര്യ സമരമായ കൂനൻകുരിശു സത്യം തികച്ചു ജനാധിപത്യപരമായിത്തന്നെ അന്നത്തെ ജാതിക്കു തലവനായ തോമ്മാ അർക്കദ്യക്കോനെ വേദ തലവനായി അംഗീകരിച്ചു. നാലു കത്തനാരുമാരെ അദ്ദേഹത്തിന്റെ കാര്യവിചാരകരായി നിയമിച്ചു. എന്നു മാത്രമല്ല, അവരെ ...*മൂവാണ്ടിൽ കൂടിവിചാരം ഉണ്ടാകുമ്പോൾ മാറി കൽപ്പിക്കുകയും...* വേണം എന്നു നിശ്ചയിച്ചു 1653-ലെ *മട്ടാഞ്ചേരി പടിയോലയി*ലൂടെ തങ്ങളുടെ ജനാധിപത്യ അധികാരം മലങ്കര പള്ളിയോഗം നിലനിർത്തുകയും ചെയ്തു. പിൽക്കാലത്തും മലങ്കര പള്ളിയോഗം മലങ്കര മെത്രാനു കാര്യവിചാരകരെ നിയമിച്ചതായി രേഖകളുണ്ട്.

ഒന്നര നൂറ്റാണ്ടുകാലത്തെ റോമൻ കത്തോലിക്കാ സഹവാസവും പിന്നീടുണ്ടായ അന്ത്യോഖ്യൻ ബന്ധവും മെത്രാൻ കേന്ദ്രീകൃത ഹൈലനിക്ക് പിരമിഡ് ഹൈരാർക്കി മലങ്കര നസ്രാണികൾക്കും അനിവാര്യമാക്കി. അതിന്റെ ഫലമായി നൂറ്റാണ്ടുകളിലൂടെ മലങ്കര പള്ളിയോഗം അർക്കദ്യക്കോനെ മലങ്കര മെത്രനായും മലങ്കര മെത്രാപ്പോലീത്തായായും മലങ്കര മെത്രാപ്പോലീത്താ/കാതോലിക്കാ ആയും ഉയർത്തി. ജാതിക്കു തലവന്റെ അധികാരം - ഇതു പ്രധാനമായും മലങ്കര പള്ളിയോഗം വിളിച്ചു കൂട്ടുവാനുള്ളതാണ് - മലങ്കര മെത്രാനിൽ ലയിപ്പിച്ചു. പക്ഷേ അപ്പോഴൊക്കയും മലങ്കര പള്ളിയോഗം സർവശക്തമായി ത്തന്നെ തുടർന്നു. 17 - 20 നൂറ്റാണ്ടുകളിൽ ഹൈരാർക്കി, വിശ്വാസം, ആരാധന രീതി, ഭരണക്രമം തുടങ്ങിയ സുപ്രധാന വിഷയങ്ങളിലെല്ലാം തീരുമാനമെടുത്തത് മലങ്കര പള്ളിയോഗമാണ്. ഇന്നും ആത്യന്തികമായി ആ അധികാരങ്ങൾ മലങ്കര പള്ളിയോഗത്തിന്റെ സംസ്കൃത രൂപമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിക്ഷിപ്തമാണ്.

പ്രാകൃത കമ്യൂണിസത്തിൽനിന്നും പാർലമെന്ററി ജനാധിപത്യത്തിലേയ്ക്കുള്ള വളർച്ച പോലെ നസ്രാണികളുടെ ജനാധിപത്യവും പരിണമിച്ചിട്ടുണ്ട്. 17 - 20 നൂറ്റാണ്ടുകളിൽ ഇടവക പള്ളികളുടെ ഭരണം സുതാര്യവും കാര്യക്ഷമവും ആക്കാനും പരിമിത ജനാധിപത്യമെങ്കിലും ഉറപ്പു വരുത്താനും മലങ്കര പള്ളിയോഗം വിവിധ നിയമാവലികൾ രൂപികരിച്ചു. പക്ഷേ പൊതുമുതൽ ഒന്നും ഇല്ലാതിരുന്നതിനാൽ കേന്ദ്രഭരണത്തിൽ കാര്യമായ ക്രമീകരണമൊന്നും വരുത്തിയില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭപാദത്തിൽ വട്ടിപ്പണപലിശയും പഴയ സെമിനാരിയും പൊതുമുതലായി ഉണ്ടായതോടെ കേന്ദ്രഭരണത്തിനും ക്രമീകരണങ്ങൾ വരുത്തുന്നതിനു മലങ്കര നസ്രാണികൾ പ്രാരംഭമിട്ടു. പക്ഷേ അത് കാര്യമായ ഫലം ചെയ്തില്ല. *മെത്രാന്മാരുടെ ഏകനായകത്വത്തിനെതിരായ* മുറവിളി പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ ഉയർന്നു തുടങ്ങി.

1841-ലെ കൊച്ചി പഞ്ചായത്തു കോടതിയുടെ *കൊച്ചിൻ അവാർഡ്* എന്ന വിധിപ്രകാരം പൊതുമുതലുകളുടെ ഭരണത്തിനായി മലങ്കര മെത്രാനോടൊപ്പം ഒരു കത്തനാരും ഒരു അവൈദീകനും കൂട്ടു ട്രസ്റ്റികളായി ആവശ്യമായി വന്നു. അതനുസരിച്ച് 1869-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്താ കൂട്ടുട്രസ്റ്റികളെ തിരഞ്ഞെടുക്കുകയും കാര്യവിചാരണയ്ക്കു ഒരു കമ്മറ്റി രൂപീകരിയ്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പിൻഗാമിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ 1873-ൽ പരുമലയിലും 1876-ൽ മുളന്തുരുത്തിയിലും കൂടിയ മലങ്കര പള്ളിയോഗങ്ങളിൽവെച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിനൊരു മാനേജിംഗ് കമ്മറ്റിയേയും രൂപീകരിച്ചു. അതോടെ മലങ്കര പള്ളിയോഗത്തിന്റെ ആധുനീകരണത്തിനു പ്രാരംഭമിട്ടു.

1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മലങ്കര സഭാഭരണഘടന പാസാക്കി നടപ്പിൽ വരുത്തി. അതനുസരിച്ച് 21 വയസ് തികഞ്ഞ പുരുഷന്മാർക്ക് എല്ലാം ഇടവക പള്ളിയോഗങ്ങളിൽ വോട്ടവകാശം ലഭിച്ചു. 2010-ൽ ഭരണഘടനാ ഭേദഗതിയിലൂടെ വനിതകൾക്കും വോട്ടവകാശം ലഭിച്ചു. ഭരണഘടനപ്രകാരം ഓരോ ഇടവകപ്പള്ളിക്കും വലപ്പച്ചെറുപ്പം കൂടാതെ ഒരു വൈദീകനും രണ്ട് അവൈദികരുമായിരുന്നു മലങ്കര അസോസിയേഷനിലെ പ്രാതിനിത്യം. 1958-ൽ ഇന്ത്യൻ സുപ്രീംകോടതി ശരിവെച്ച ഭരണഘടന 1995-ൽ സുപ്രീംകോടതി തന്നെ ഭേദഗതി ചെയ്ത് ഇടവകയിൽനിന്നുള്ള അവൈദിക പ്രതിനിധികളുടെ എണ്ണം ജനസംഖ്യാനുസൃതമാക്കി. മാനേജിംഗ് കമ്മറ്റിയെ മാത്രമല്ല, കാതോലിക്കാ/മലങ്കര മെത്രാപ്പോലീത്താ, മെത്രാന്മാർ, കൂട്ടു ട്രസ്റ്റികൾ ഇവരെ തിരഞ്ഞെടുക്കാനും ഭരണഘടന ഭേദഗതി

ചെയ്യാനുമുള്ള അധികാരം ഇന്ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനാണ്.

1934-ല ഭരണഘടന മാനേജിംഗ് കമ്മറ്റിയേയും കൂട്ടു ട്രസ്റ്റികളേയും ഇതര സ്ഥാനികളേയും തിരഞ്ഞെടുക്കാനുള്ള അധികാരം നിലനിർത്തിയെങ്കിലും അവർക്ക് കാലപരിധിയൊന്നും നിശ്ചയിച്ചിരുന്നില്ല. 1995-ലെ സുപ്രീംകോടതി വിധി അസോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടേയും കാലപരിധി അഞ്ചു വർഷമെന്നു നിശ്ചയിച്ചു. അതനുസരിച്ച് 2002 മുതൽ 5 വർഷത്തിലൊരിക്കൽ ആറു മാസം നീളുന്ന പ്രക്രിയയിലൂടെ അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും തിരഞ്ഞെടുക്കപ്പെടുന്നു. ഇതിന്റെ ചുവടുപിടിച്ച് മെത്രാന്മാർ ഒഴികെ തിരഞ്ഞെടുക്കപ്പെടുന്ന സ്ഥാനികളുടെ കാലാവധി അഞ്ചു വർഷമായി പിന്നീട് പരിമിതപ്പെടുത്തി.

1934-ല ഭരണഘടന മലങ്കര സഭയ്ക്ക് ഒരു എപ്പിസ്ക്കോപ്പൽ സുന്നഹദോസ് രൂപീകരിയ്ക്കുകയും വിശ്വാസം, പട്ടത്വം, അച്ചടക്കം ഇവയ്ക്കുള്ള അധികാരം പൂർണ്ണമായും അവർക്കു വിട്ടുകൊടുക്കുകയും ചെയ്തു. 2006-ൽ എപ്പിസ്കോപ്പൽ സുന്നഹദോസ് നടപടിച്ചട്ടം ഭേദഗതി ചെയ്തു. അതനുസരിച്ച് കാതോലിക്കാ/മലങ്കര മെത്രാപ്പോലീത്താ, ഇടവക മെത്രാപ്പോലീത്താമാർ എന്നിവർ ഒഴികെ സുന്നഹദോസ് തിരഞ്ഞെടുത്തു നിയമിക്കുന്ന എല്ലാ എപ്പിസ്ക്കോപ്പൽ സ്ഥാനികളുടെയും കാലവധി അഞ്ചു വർഷമെന്നും, രണ്ടു പ്രാവശ്യത്തിൽ കൂടുതൽ ഒരാൾ ഒരു സ്ഥാനത്തു തുടരാൻ പാടില്ലെന്നും തീരുമാനിച്ചു. ഈ ഭേദഗതിക്ക് മുൻകൈയ്യെടുത്ത തോമസ് മാർ അത്താനാസ്യോസ് സീനിയർ മെത്രാപ്പോലീത്താ 2007-ൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി സ്ഥാനവും എം.ഡി.& കാതോലിക്കേറ്റ് സ്കൂളുകളുടെ മാനേജർസ്ഥാനവും ഒഴിഞ്ഞ് ഈ ഭേദഗതി നടപ്പിൽ വരുത്തുന്നതിനു പ്രാരംഭമിട്ടു. തുടർന്ന് 2012-ലും 2017ലും എപ്പിസ്ക്കോപ്പൽ സ്ഥാനകളെ *മാറിക്കൽപ്പിച്ചു*. ദൗർഭാഗ്യവശാൽ മെത്രാൻ ഇതര സ്ഥാനികളുടെ കാര്യത്തിൽ ഇന്നും ഇത്തരമൊരു കാലപരിമിതി നിശ്ചയിച്ചിട്ടില്ല.

2017 മാർച്ച് 1-നു മലങ്കര അസോസിയേഷൻ കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയത് മാനേജിംഗ് കമ്മറ്റിയേയും കൂട്ടു ട്രസ്റ്റികളേയും തിരഞ്ഞെടുക്കുന്നതിനാണ്. 2002 മുതൽ അഞ്ചുവർഷത്തിലൊരിക്കൽ മാർച്ച് മാസത്തിൽ ഈ സ്ഥാനങ്ങളിലേയ്ക്കു തിരഞ്ഞെടുപ്പു നടത്തേണ്ടത് സുപ്രീം കോടതി വിധിപ്രകാരം അനിവാര്യമാണ്. അങ്ങിനെ ലോകത്തിലെ ഏറ്റവും വലിയ മത പാർലിമെന്റും ഏറ്റവും വിപുലമായ ക്രൈസ്തവ ജനാധിപത്യ പ്രക്രിയയ്ക്കും വീണ്ടും ഒരിക്കൽക്കൂടി കോട്ടയം എം. ഡി. സെമിനാരി വേദിയായി.

## STATEMENT ABOUT OWNERSHIP AND OTHER PARTICULAR ABOUT BETHEL PATHRIKA

From IV (See Rule 8)

| | | | |
|---|---|---|---|
| 1 | Place of publication | : | Chengannur |
| 2 | Periodicity of its Publication | : | Monthly |
| 3 | Printer's Name | : | H G Thomas Mar Athanasios |
| | Address | : | Bethel Aramana, Chengannur P. O., Kerala |
| 4 | Whether citizen of India | : | Yes |
| 5 | Publisher's Name | : | H G Thomas Mar Athanasios |
| | Address | : | Bethel Aramana Chengannur P. O., Kerala |
| 6 | Whether citizen of India | : | Yes |
| 7 | Editor's Name | : | Fr. Abraham Koshy Kunnumpurathu |
| | Address | : | Mundankavu, Chengannur P. O., Kerala |
| 8 | Name& Addresses of Individuals Who Own the NewsPaper | : | H G Thomas Mar Athanasios (Same as above) |
| 9 | Name& Addresses of Individuals of Shareholders holding more than one Percent of the total capital | : | H G Thomas Mar Athanasios (Same as above) |

I, H G Thomas Mar Athanasios,hereby, decleare that the particulars given above are true to the best ofmy knowledge and belief.

Dated:15-03-2017

Sd-/
H G Thomas Mar Athanasios




**സഭാഭരണം**

**വർഗീസ് ജോൺ, തോട്ടപ്പുഴ**

# "കൺഫ്യൂഷൻ തീർക്കണമേ ..."

- **സഭാഭരണഘടന 46, 71 വകുപ്പുകളിൽ ഭേദഗതി അനിവാര്യം**

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിലേക്ക് ഇടവകകളിൽ നിന്നുള്ള പ്രാതിനിധ്യം നിശ്ചയിക്കുന്നതിന് സഭാഭരണഘടന ഏഴാം വകുപ്പനുസരിച്ചുള്ള അംഗങ്ങളുടെ എണ്ണവും പേരുകളും ആവശ്യപ്പെട്ടുകൊണ്ട് മലങ്കര മെത്രാപ്പോലീത്താ കൂടിയായ പരിശുദ്ധ കാതോലിക്കാ ബാവായിൽ നിന്ന് കൽപന (240/01.10.2016) ലഭിച്ചതോടെ വൈദികർ പതിവു പോലെ ആശയക്കുഴപ്പത്തിലായി. 2001 മുതൽ ഇതു തന്നെയായിരുന്നു സ്ഥിതി.

"മലങ്കര അസോസിയേഷനിലേക്ക് ഇടവക തലങ്ങളിൽ സഭാഭരണഘടന പ്രകാരം അർഹതയുള്ള ഇടവകയോഗാംഗങ്ങളുടെ സംഖ്യ അനുസരിച്ച് പ്രതിനിധികളെ പുതിയതായി തെരഞ്ഞെടുക്കേണ്ടത് ആവശ്യമാകയാൽ നാം ഈ കൽപന പുറപ്പെടുവിക്കുന്നു" എന്ന് കൽപനയിലും "ഭരണഘടന 7-ാം വകുപ്പനുസരിച്ചുള്ള ഇടവകയോഗാംഗങ്ങളുടെ വിവരങ്ങൾ" എന്നു ഫോം എയിലും പറഞ്ഞിരുന്നു.

ഇടവകയിലെ പ്രായപൂർത്തിയായ എല്ലാ സ്ത്രീ പുരുഷന്മാരുടെയും സംഖ്യയാണോ കുമ്പസാരിച്ചവരുടെ സംഖ്യയാണോ (മിക്ക ഇടവകകളിലും ഇല്ലാത്ത ഇടവകയോഗ രജിസ്റ്റർ എന്നു പറയപ്പെടുന്ന രജിസ്റ്ററിൽ പേരുള്ള) യോഗ്യരായ ഇടവകാംഗങ്ങളുടെ മാത്രം സംഖ്യയാണോ നൽകേണ്ടത് എന്നുള്ളതാണ് അച്ചന്മാരെ ആശയക്കുഴപ്പത്തിലാക്കിയത്. ഒരു ഇടവകയിൽ 21 വയസ് പൂർത്തിയായ 1100 സ്ത്രീ പുരുഷന്മാരുണ്ടെങ്കിൽ കുമ്പസാരിച്ചവർ 800-ഉം 7-ാം വകുപ്പനുസരിച്ചുള്ള ഇടവകയോഗാംഗങ്ങളുടെ സംഖ്യ 300-ഉം ആയിരിക്കും. അപ്പോൾ ആ ഇടവകയുടെ പ്രാതിനിധ്യം നിശ്ചയിക്കുന്നതിന് അടിസ്ഥാനമാക്കുന്നത് 1100 നെയാണോ 800 നെയാണോ 300 നെയാണോ ? 1100 ആണെങ്കിൽ നാല് പ്രതിനിധികളുണ്ടാകും; 800 ആണെങ്കിൽ മൂന്നും 300 ആണെങ്കിൽ രണ്ടും. കൺഫ്യൂഷൻ ഉണ്ടായതിന് അച്ചന്മാരെ കുറ്റപ്പെടുത്തിയിട്ടു കാര്യമില്ലല്ലോ. സഭാ-മെത്രാസന കേന്ദ്രങ്ങളിൽ അന്വേഷിച്ചപ്പോൾ "മുൻപതിവു പോലെ ചെയ്യുക" എന്നായിരുന്നു മറുപടി. അവസരം കിട്ടിയപ്പോൾ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ലീഗൽ കമ്മീഷനെ കുറ്റപ്പെടുത്തിയവരുമുണ്ട്.

ഇടവകയുടെ പ്രാതിനിധ്യം നിശ്ചയിക്കുന്നത് ആ ഇടവകയിലെ 21 വയസ് പൂർത്തിയായ പുരുഷന്മാരുടെ എണ്ണത്തിന്റെ അടിസ്ഥാനത്തിലാണെന്നും സുപ്രീം കോടതി ഉത്തരവു പ്രകാരമാണ് 7-ാം വകുപ്പനുസരിച്ചെന്നു കൽപനയിൽ പറയുന്നതെന്നുമായിരുന്നു 2002 അസോസിയേഷനു വേണ്ടി 2001ൽ കണക്കെടുത്തപ്പോൾ വാക്കാൽ നൽകിയ നിർദേശം. 2006-2007ലെ സ്ഥിതിയും ഇതുതന്നെയായിരുന്നു. 2011ലെ ഭരണഘടനാ ഭേദഗതിക്കു ശേഷം 21 വയസ് പൂർത്തിയായ എല്ലാ അംഗങ്ങളുടെയും (സ്ത്രീപുരുഷന്മാർ) അടിസ്ഥാനത്തിൽ 2012 അസോസിയേഷന്റെ പ്രാതിനിധ്യം നിശ്ചയിച്ചു. അപ്പോഴും കൽപനയിലെ നിർദേശം 7-ാം വകുപ്പനുസരിച്ചെന്നു തന്നെയായിരുന്നു. ഇത്തവണ 2012ലെ അവസ്ഥ ആവർത്തിച്ചുവെന്നു മാത്രം. മെത്രാസന ഇടവകയോഗത്തിന്റെ പ്രാതിനിധ്യം നിശ്ചയിക്കുമ്പോഴും ഇതേ പ്രശ്നമുണ്ട്.

മെത്രാസന ഇടവകയോഗം, മലങ്കര അസോസിയേഷൻ എന്നിവയിലേക്കുള്ള ഇടവകയിൽ നിന്നുള്ള അംഗങ്ങളുടെ എണ്ണം (പ്രാതിനിധ്യം) നിശ്ചയിക്കുന്ന സഭാഭരണഘടനാവകുപ്പുകളിൽ (46 b, 71 c) 2011 ലെ ഭേദഗതിയിലൂടെ പ്രാതിനിധ്യത്തിന്

ഫലത്തിൽ മാറ്റമുണ്ടായിട്ടില്ല (2006ലും 2011ലും ഭേദഗതി ചെയ്ത സഭാഭരണഘടനകൾ താരതമ്യം ചെയ്യുക). “100 അംഗങ്ങൾ വരെ ഒരു അയ്മേനി” എന്നതിനു പകരം “200 അംഗങ്ങൾ വരെ ഒരു പ്രതിനിധി'' .... ''2000ന് മുകളിൽ അംഗങ്ങൾ 10 അയ്മേനികൾ” എന്നതിനു പകരം “4000ന് മുകളിൽ (അംഗങ്ങൾ) 10 പ്രതിനിധികൾ” എന്നു ചേർത്തു. ഇടവകയോഗത്തിൽ സ്ത്രീകളെ കൂടി ഉൾപ്പെടുത്തിയപ്പോൾ അംഗങ്ങളുടെ സംഖ്യ ഇരട്ടിയായെങ്കിലും പ്രതിനിധികളുടെ എണ്ണം വർദ്ധിപ്പിക്കാതെ അതേപടി നിലനിർത്തുകയാണുണ്ടായത്. സ്ത്രീകൾ കൂടി ഉൾപ്പെടുന്ന ഇടവകയോഗത്തിൽ നിന്ന് പുരുഷന്മാർ മാത്രം തെരഞ്ഞെടുക്കപ്പെടുന്നതിന് “തെരഞ്ഞെടുക്കപ്പെടുന്ന അയ്മേനികൾ” എന്നതിനു പകരം “തെരഞ്ഞെടുക്കപ്പെടുന്ന പുരുഷന്മാർ” എന്നും ഭേദഗതി ചെയ്തു.

1997ലെ സുപ്രീം കോടതി ഉത്തരവു പ്രകാരമാണത്രെ ഇടവകയോഗാംഗങ്ങളുടെ സംഖ്യ അടിസ്ഥാനമാക്കുന്നത്. താൽക്കാലിക അയോഗ്യതയുള്ളവർ (കുമ്പസാരിക്കാത്തവരും കുടിശികയുള്ളവരും) ഒഴിവാക്കപ്പെടുന്നതു കൊണ്ട് ഈ സംഖ്യ ഒരിക്കലും ഇടവകയുടെ അംഗബലത്തെ പ്രതിഫലിപ്പിക്കുന്നില്ല എന്നതാണ് വാസ്തവം. പ്രായപൂർത്തിയായ 2500 സ്ത്രീപുരുഷന്മാരുള്ള ഒരു ഇടവകയിലെ ഇടവകയോഗാംഗങ്ങളുടെ എണ്ണം ഇന്ന് 1500 ആണെങ്കിൽ അടുത്ത കൊല്ലം 2000 ആയിരിക്കും. വീണ്ടും ഒരു കൊല്ലം കഴിയുമ്പോൾ 1000 ആയിരിക്കും. അതേസമയം പ്രായപൂർത്തിയായ സ്ത്രീപുരുഷന്മാരുടെ സംഖ്യയിൽ കാര്യമായ മാറ്റമുണ്ടാകുകയില്ല.

നമ്മുടെ രാജ്യത്ത് നിയോജകമണ്ഡല അതിർത്തിനിർണയം നടത്തുന്നത് വോട്ടർമാരുടെ സംഖ്യയെ അടിസ്ഥാനമാക്കിയല്ല; തൊട്ടുമുമ്പ് നടത്തിയ സെൻസസ് പ്രകാരമുള്ള ജനസംഖ്യയെ അടിസ്ഥാനമാക്കിയാണ്. എന്നാൽ 18 വയസ് പൂർത്തിയായതു കൊണ്ടോ വോട്ടേഴ്സ് ലിസ്റ്റിൽ പേരുള്ളതുകൊണ്ടോ മാത്രം ഒരാൾക്ക് വോട്ടു ചെയ്യാൻ കഴിയണമെന്നില്ല. അർഹരായ വോട്ടർമാർ തെരഞ്ഞെടുക്കുന്നത് പ്രായപൂർത്തിയാകാത്തവരുടേത് ഉൾപ്പെടെ എല്ലാവരുടെയും പ്രതിനിധിയെയാണ്.

സഭയെ സംബന്ധിച്ചിടത്തോളം (ഇടവകരജിസ്റ്ററിൽ പേരുള്ള) എല്ലാ ഇടവകാംഗങ്ങളുടെയും സംഖ്യയെ അടിസ്ഥാനമാക്കുന്നതാണ് അഭികാമ്യമെങ്കിലും പ്രായപൂർത്തിയായ ഇടവകാംഗങ്ങളുടെ സംഖ്യയെ അടിസ്ഥാനമാക്കുന്നതാണ് കൂടുതൽ സൗകര്യവും പ്രായോഗികവും. (ഇത് 2011 മുതലുള്ള സ്ഥിതി; അതിനു മുമ്പ് പ്രായപർത്തിയായ പുരുഷന്മാരുടെ മാത്രം സംഖ്യ). 2006, 2011 വർഷങ്ങളിൽ സഭാഭരണഘടന ഭേദഗതി ചെയ്ത അവസരങ്ങളിൽ ഇക്കാര്യം ഈയുള്ളവൻ ബന്ധപ്പെട്ടവരുടെ ശ്രദ്ധയിൽപെടുത്തി. പക്ഷേ, “സുപ്രീം കോടതി ഉത്തരവല്ലേ, അതിനെ മറികടക്കാൻ സാധിക്കുമോ?” എന്നായിരുന്നു മറുപടി. സഭാഭരണഘടനാഭേദഗതിയിലൂടെ ഇതിനെ മറികടക്കാം എന്നായിരുന്നു ചില സീനിയർ വക്കീലന്മാരുടെ അഭിപ്രായം.

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ലീഗൽ കമ്മീഷൻ 2016 ജനുവരി 19ന് യോഗം ചേർന്നപ്പോൾ പ്രത്യേക ക്ഷണിതാവായിരുന്ന ഈയുള്ളവൻ ഈ വിഷയം ഉന്നയിച്ചു. അതനുസരിച്ച് മെത്രാസന ഇടവകയോഗം, മലങ്കര അസോസിയേഷൻ എന്നിവയിലേക്കുള്ള ഇടവകയിൽ നിന്നുള്ള അംഗങ്ങളുടെ എണ്ണം (പ്രാതിനിധ്യം) നിശ്ചയിക്കുന്ന സഭാഭരണഘടനാവകുപ്പുകളിൽ (46 b, 71 c) “ഇടവകയോഗത്തിലെ അംഗങ്ങളുടെ സംഖ്യ അനുസരിച്ച്” എന്നതിനു പകരം “ഇടവകയിലെ 21 വയസ് പ്രായം തികഞ്ഞ എല്ലാ സ്ത്രീപുരുഷന്മാരുടെയും സംഖ്യ അനുസരിച്ച്” എന്ന ഭേദഗതി വരുത്തേണ്ടതാണെന്ന് ലീഗൽ കമ്മീഷൻ ശുപാർശ ചെയ്തു. ഈ ഭേദഗതി നിർദേശത്തിന് 4–ാം വകുപ്പുമായി പൊരുത്തക്കേടുണ്ടോ എന്നു പരിശോധിക്കേണ്ടതാണ്. മറ്റു വകുപ്പുകളുമായി പൊരുത്തക്കേടുണ്ടെങ്കിൽ അതും പരിഹരിക്കേണ്ടതായിട്ടുണ്ട്.

പക്ഷേ, ഇതു നടപ്പാക്കണമെങ്കിൽ സഭാഭരണഘടന (വകുപ്പ് 127) അനുസരിച്ച് റൂൾ കമ്മറ്റി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ ഭേദഗതി സമർപ്പിക്കേണ്ടതും മാനേജിംഗ് കമ്മറ്റി പാസ്സാക്കേണ്ടതുമാണ്. നിർഭാഗ്യവശാൽ റൂൾ കമ്മറ്റി 2011നു ശേഷം കൂടിയിട്ടില്ല. അതുകൊണ്ട് പഴയ അവസ്ഥയ്ക്ക് ഇതുവരെ ഒരു മാറ്റമുണ്ടായിട്ടില്ല.

ആവശ്യമായ ഗൃഹപാഠം ചെയ്യാതെ ലാഘവത്തോടെയും ധൃതിയായും 2006ലും 2011ലും സഭാഭരണഘടന ഭേദഗതി ചെയ്തപ്പോൾ (ഉദാ:– 6, 7 വകുപ്പുകൾ) പല പൊരുത്തക്കേടുകളും സംഭവിച്ചിട്ടുണ്ടെന്നാണ് നിയമപണ്ഡിതമതം. സഭ യോജിച്ചുനിന്ന കാലത്ത് രണ്ടര വർഷത്തെ നിരന്തരമായ തയ്യാറെടുപ്പുകളോടെയും ചർച്ചകളിലൂടെയുമാണ് 1967ൽ സഭാഭരണഘടന (വകുപ്പുകൾ 6 – 44) ഭേദഗതി ചെയ്തത് എന്ന കാര്യം ഈ അവസരത്തിൽ സ്മരിക്കുന്നു.

**ഇടവകയോഗാംഗത്വം അടിസ്ഥാനയോഗ്യതയാക്കണം**

തെരഞ്ഞെടുപ്പിലൂടെയോ നാമനിർദേശത്തിലൂടെയോ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ (വർക്കിംഗ് കമ്മറ്റിയിലും) അംഗമാകുന്നതിനുള്ള അടിസ്ഥാന

യോഗ്യത ഇടവകയോഗത്തിലെ അംഗത്വമായിരിക്കണം. ഇതു പലപ്പോഴും പാലിക്കപ്പെടുന്നില്ല എന്നുള്ളതാണ് വസ്തുത.

ഡോ. എം. കുര്യൻ തോമസ് *നിങ്ങളുടെ പൗരത്വം എവിടെയാകുന്നു ?* എന്ന ലേഖനത്തിൽ (ബഥേൽ പത്രിക 2015 ഡിസംബർ പേജ് 10 – 12) ഉന്നയിക്കുന്ന പ്രസക്തമായ ഒരു പ്രശ്നമുണ്ട്. "... ഈ കാരണത്താൽ ഇടവകയോഗത്തിൽ പ്രതിനിധിയായി തെരഞ്ഞെടുക്കപ്പെടാതെ ഭദ്രാസന കൗൺസിൽ, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി എന്നിവയിലേക്കു മത്സരിക്കുന്നവർ നിശ്ചിത ദിവസം ഇടവകയോഗത്തിലെ സക്രീയ അംഗമാണെന്ന സാക്ഷ്യപത്രം കൂടി നാമനിർദേശ പത്രികയോടൊപ്പം ഹാജരാക്കണമെന്ന് വ്യവസ്ഥ ചെയ്തിരിക്കുന്നത്. തിരഞ്ഞെടുക്കപ്പെടുമ്പോൾ അംഗമായിരിക്കണം എന്നതിനാൽ ഭദ്രാസന പൊതുയോഗം/മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നിവയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്ക് ഈ നിബന്ധന ബാധകമല്ല..... ഇത്രയുമൊക്കെ നിബന്ധനകളുണ്ടായിട്ടും അടിസ്ഥാന യോഗ്യതയെപ്പറ്റിയുള്ള ഈ നിയമം നിർബാധം ലംഘിക്കപ്പെടുന്നു എന്നതാണ് യാഥാർത്ഥ്യം. സഭാഭരണഘടനയുടെ 71–ാം വകുപ്പിന്റെ മറവിലാണ് ഇതു നടക്കുന്നത്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിലവിലുള്ള മാനേജിംഗ് കമ്മറ്റിയംഗങ്ങൾ ഉൾപ്പെടുമെന്നു ഈ വകുപ്പ് വ്യക്തമാക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ പുതിയ മാനേജിംഗ് കമ്മറ്റിയംഗങ്ങളെ തെരഞ്ഞെടുക്കുന്ന അസോസിയേഷൻ യോഗത്തിൽ ഇവർക്കു പങ്കെടുക്കാം. ആ അടിസ്ഥാനത്തിൽ വീണ്ടും മാനേജിംഗ് കമ്മറ്റി മെമ്പറാകാം. അടിസ്ഥാന യോഗ്യതയായ ഇടവക യോഗത്തിലെ സജീവ അംഗത്വം ഇവിടെ പരിഗണിക്കുന്നില്ല. ചുരുക്കത്തിൽ, ഒരിക്കൽ മാനേജിംഗ് കമ്മറ്റി മെമ്പറായാൽ പള്ളിയുടെ മാസവരി പോലും കൊടുക്കാതെ ശിഷ്ടായുസ് സുഖമായി സഭ ഭരിച്ചു കഴിയാം! രണ്ടാമത്തെ കൂട്ടർ മാനേജിംഗ് കമ്മറ്റിയിലെ നോമിനേറ്റഡ് അംഗങ്ങളാണ്..... ഇപ്രകാരം കടന്നു കൂടുന്നവരുടെ അടിസ്ഥാന യോഗ്യത പരിശോധിക്കുന്നില്ല... ഇതു രണ്ടും വ്യക്തമായ ഭരണഘടനാ ലംഘനങ്ങളാണ്. ഇരു കൂട്ടരും നിശ്ചിത തീയതിയിൽ സ്വന്തം ഇടവകയിൽ സജീവ അംഗമാണെന്ന് സാക്ഷ്യപത്രം ഹാജരാക്കാൻ നിയമപ്രകാരം ബാദ്ധ്യസ്ഥരാണ്...."

ചുരുക്കത്തിൽ, ഒരിക്കൽ മാനേജിംഗ് കമ്മറ്റിയംഗമായാൽ വീണ്ടും വീണ്ടും തെരഞ്ഞെടുക്കപ്പെടാൻ മിടുക്കുണ്ടെങ്കിൽ, കുമ്പസാരിക്കാത്തവനും കുടിശിഖയുള്ളവനും സ്വന്തം ഇടവകയോടു ബന്ധമില്ലാത്തവനും ന്യൂ ജനറേഷൻ വിഭാഗങ്ങളിൽ കൂടി നടക്കുന്നവനും ലിവിംഗ് ടുഗതർകാരനും ക്രിമിനൽ പശ്ചാത്തലമുള്ളവനും മരണം വരെ ആ സ്ഥാനത്തു തുടരാം. ഒരിക്കൽ ഒരു സ്വകാര്യ സംഭാഷണത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ഞങ്ങളോട് ഇക്കാര്യം പങ്കുവച്ചിരുന്നു.

"നിലവിലുള്ള മാനേജിംഗ് കമ്മറ്റിയംഗങ്ങൾ അടുത്ത അസോസിയേഷനിലേക്ക് തെരഞ്ഞെടുക്കപ്പെട്ടിട്ടില്ലായെങ്കിൽ, അടുത്ത മാനേജിംഗ് കമ്മറ്റിയിലേക്കു വീണ്ടും മത്സരിക്കണമെങ്കിൽ ഭരണഘടന ഏഴാം വകുപ്പ് അനുസരിച്ചുള്ള യോഗ്യതയുയുണ്ടായിരിക്കണം; അസോസിയേഷൻ അംഗങ്ങൾ അല്ലാത്തവർ മാനേജിംഗ് കമ്മറ്റിയിലേക്കു മത്സരിക്കുമ്പോൾ പാലിക്കേണ്ട നടപടിക്രമങ്ങൾ ഇവർക്കും ബാധകമായിരിക്കണം" എന്നു പരിശുദ്ധ കാതോലിക്കാ ബാവായുടെ ആഗ്രഹം കൂടി പരിഗണിച്ച് ലീഗൽ കമ്മീഷൻ ശുപാർശ ചെയ്തു. നോമിനേഷനു വേണ്ടി മെത്രാസന തലത്തിൽ നടക്കുന്ന വോട്ടിംഗിന് സ്വീകരിക്കുന്ന നാമനിർദേശ പത്രികയോടൊപ്പം ഇടവക വികാരിയുടെ സാക്ഷ്യപത്രം കൂടി ഇങ്ങനെയുള്ള മാനേജിംഗ് കമ്മറ്റിയംഗങ്ങൾ സമർപ്പിച്ചാൽ മതിയായിരുന്നു. ലീഗൽ കമ്മീഷന്റെ ഈ ശുപാർശ നടപ്പായിട്ടില്ല. (എന്തുകൊണ്ട് എന്നു ദയവായി ചോദിക്കരുത്!). അതുകൊണ്ട് പഴയ അവസ്ഥയ്ക്ക് ഇതുവരെ ഒരു മാറ്റമുണ്ടായിട്ടില്ല.

ലീഗൽ കമ്മീഷൻ ശുപാർശ ചെയ്ത ചില തെരഞ്ഞെടുപ്പു പരിഷ്കാരങ്ങൾ നടപ്പാക്കണമെങ്കിൽ താഴെ പറയുന്ന ഭരണഘടനാ ഭേദഗതികൾ അത്യാവശ്യമാണ്.

(1) മേൽപട്ട സ്ഥാനത്തേക്കുള്ള വിജയിയെ നിശ്ചയിക്കുന്നത് ഹാജരുള്ള അംഗങ്ങളുടെ എണ്ണത്തെ അടിസ്ഥാനമാക്കുന്നതിനു പകരം സാധുവായ വോട്ടിനെ (valid vote) അടിസ്ഥാനമാക്കിയായിരിക്കണം. "അസോസിയേഷനിൽ ഹാജരുള്ള" എന്ന വാചകം ഭരണഘടന 113–ാം വകുപ്പിൽ നിന്നു നീക്കം ചെയ്താൽ മതിയാകും.

(2) മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് മേൽപട്ടക്കാരനും, മേൽപട്ടസ്ഥാനത്തേക്ക് അവിവാഹിത/സന്യാസി പട്ടക്കാരനുമാണ് തെരഞ്ഞെടുക്കപ്പെടേണ്ടതെന്ന് സഭാഭരണഘടനയിൽ വ്യക്തമാക്കണം (97, 113 വകുപ്പുകൾ).

പുതിയതായി തെരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മറ്റി, യോഗ്യതയും അർപ്പണമനോഭാവവുമുള്ള അംഗങ്ങളെ ഉൾക്കൊള്ളിച്ച് റൂൾ കമ്മറ്റി രൂപീകരിക്കുമെന്നും ആ കമ്മറ്റി വിളിച്ചുകൂട്ടുമെന്നും മുകളിൽ പറയുന്ന കാര്യങ്ങൾക്ക് ആവശ്യമായ നടപടികൾ സ്വീകരിക്കുമെന്നും പ്രതീക്ഷിക്കുന്നു.



വചനപരിച്ഛേദം

ഫാ. പി. വി. ജോൺ

# മരണത്തിൻ ദൂതൻ പിറകെ വന്നപ്പോൾ...

"നിന്റെ ഗൃഹകാര്യം ക്രമത്തിൽ അളക്കുക. നീ മരിച്ചുപോകും; ശേഷിക്കയില്ല." എന്നു യഹോവ അരുളിച്ചെയ്യുന്നു.

യിസ്രായേലിനെ ഭരിച്ച പ്രബലന്മാരായ രാജാക്കന്മാരിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനം അർഹിക്കുന്ന യെഹൂദ രാജാവായിരുന്നു ഹിസ്കിയാവ്. യഹൂദായുടെ ചരിത്രത്തിൽ ദാവീവിന്റെ പിൻതലമുറക്കാലിൽ അഗ്രഗണ്യനായിരുന്നു ഹിസ്കിയാവ്. ഹിസ്കിയാവിനെക്കുറിച്ചു 2 രാജാ 18-20, 2 ദിന. 29-32 യെശ. 38, 39 എന്നീ ഭാഗങ്ങളിൽ വിശദമായി പ്രതിപാദിച്ചിരിക്കുന്നു. ഹിസ്കിയാവിനെക്കുറിച്ചു ശരിക്കും മനസ്സിലാക്കണമെങ്കിൽ ഈ മൂന്നു ഭാഗങ്ങളും ശ്രദ്ധാപൂർവ്വം വായിച്ചേ മതിയാകൂ. ഈ മൂന്നു പുസ്തകങ്ങളിലേക്കും ശ്രദ്ധിച്ചു. ഹിസ്കിയാവിന്റെ ജീവിതത്തിലെ പ്രത്യേകതകൾ കണ്ടെത്തി, നമ്മുടെ ആത്മീയ ജീവിതത്തിന് ഉപകരിക്കുന്ന ചില ചിന്തകൾ പങ്കിടുവാനാണ് ഇവിടെ ശ്രമിക്കുന്നത്.

യെഹൂദ രാജാവായ ആഹാസിന്റെ മകനായിരുന്ന ഹിസ്കിയാവ്, അവന്റ അമ്മ, സഖര്യാവിന്റെ മകൾ അബി (2 രാജാ. 18:2) അഥവാ അബീയ, (2 ദിന:29:1) ആയിരുന്നു. 25-ാം വയസ്സിൽ രാജവാഴ്ച ആരംഭിച്ച ഹിസ്കിയാവ് 29 വർഷം യെഹൂദ്യയെ ഭരിച്ചു. ദാവീദിന്റെ പിൻതലമുറക്കാരിൽ ദാവീദിനെപ്പോലെ പ്രവർത്തിച്ച ഒരു രാജാവായിരുന്നു ഹിസ്കിയാവ്. അദ്ദേഹത്തെക്കുറിച്ച് പറഞ്ഞിരിക്കുന്നത് കേൾക്കുക. അവൻ തന്റെ പിതാവായ ദാവീദു ചെയ്തതുപോലെ ഒക്കെയും യഹോവയ്ക്കു പ്രസാദമായതു ചെയ്തു. (2 രാജാ. 18:3, 2 ദിന. 29:2) അവൻ പൂജാഗിരികളെ നീക്കി. വിഗ്രഹങ്ങളെ തകർത്തു. അശേര പ്രതിഷ്ഠയെ വെട്ടിമുറിച്ചു. ആ കാലഘട്ടം വരെ യിസ്രായേൽ ധൂപംകാട്ടി ആരാധിച്ചു വന്നിരുന്നതും അതുവരെ ആരും നശിപ്പിക്കുനാൻ ധൈരപ്പെടാതിരുന്നതുമായ, മരുഭൂ പ്രയാണ കാലത്ത് യഹോവയുടെ കല്പന പ്രകാരം മോശെ ഉണ്ടാക്കിയ 'നെഹൂഷ്ടാൻ' എന്ന പിച്ചള സർപ്പത്തെ ഹിസ്കിയാവ് ഉടച്ചുകളഞ്ഞു. ഹിസ്കിയാവിന്റെ ധൈര്യവും ദൈവാശ്രയവും ഈ സംഭവം വിളംബരം ചെയ്യുന്നു. ' അവൻ യിസ്രായേലിന്റെ ദൈവമായ യോഹവയിൽ ആശ്രയിച്ചു. അവനു മുൻപും പിൻപും ഉണ്ടായിരുന്ന സകല രാജാക്കന്മാരിലും ആരും അവനോടു തുല്യനായിരുന്നില്ല' (2 രാജാ. 18:51) എന്ന് ഈ പ്രവൃത്തി നിമിത്തം അവനു സാക്ഷ്യം ലഭിച്ചിരിക്കുന്നു. ഹിസ്കിയാവ് ദേശത്ത് ഒരു വലിയ നവീകരണം തന്നെ സൃഷ്ടിച്ചതിനാൽ അദ്ദേഹത്തെ യെഹൂദയുടെ നവീകരണ നേതാവ് എന്ന് വിളിക്കുന്നതിൽ തെറ്റില്ല.

ഹിസ്കിയാവ് രാജവാഴ്ച തുടങ്ങിയപ്പോൾ ആദ്യമായി ചെയ്തത് യഹോവയുടെ ആലയ ശുദ്ധീകരണമായിരുന്നു. 16 വർഷമായി ഉപേക്ഷിക്കപ്പെട്ട നിലയിൽ കിടന്നിരുന്ന യഹോവയുടെ ആലയം; പുരോഹിതന്മാരേയും ലേവ്യരേയും കൂട്ടിവരുത്തി ആലോചിച്ചു, ചപ്പുചവറുകൾ വാരിക്കളഞ്ഞും, മാലിന്യങ്ങളെല്ലാം നീക്കിയും അഴുക്കെല്ലാം കെദ്രോൻ തോട്ടിൽ കളഞ്ഞും ശുദ്ധീകരിച്ചു. യഹോവയുടെ ആലയവും ഉപകരണങ്ങളും ശുദ്ധീകരിച്ച ശേഷം ജനത്തിനുവേണ്ടി പാപപരിഹാരയാഗം അർപ്പിച്ചു. ജനം കൊണ്ടു വന്ന 600 കാളകളേയും 3000 ആടുകളേയും മതിയായ പുരോഹിതന്മാർ ഇല്ലാതിരുന്നതി

നാൽ ലേവ്യരുടെ കൂടെ സഹായത്തോടെ യാഗം അർപ്പിച്ചു. അങ്ങനെ യഹോവയുടെ ആലയത്തില ആരാധന പുനഃസ്ഥാപിച്ചു.

യെഹൂദന്മാരുടെ വലിയ പെരുന്നാളായ പെസഹാ പെരുന്നാൾ പുനഃരാരംഭിച്ചുവെന്നത് ഹിസ്കിയാവിന്റെ ചെയ്തികളാൽ എടുത്തു പറയേണ്ടുന്ന ഒന്നാണ്. ശാലോമോന്റെ കാലശേഷം ഇതുപോലെ പെസഹാ ആചരിച്ചിട്ടില്ല. എന്നാൽ പെസഹാ ആചരണത്തിൽ വലിയൊരു ജനസമൂഹം, തങ്ങളെതന്നെ ശുദ്ധീകരിക്കാതെ, എഴുതിയിരിക്കുന്ന വിധിവിട്ടു മറ്റൊരു പ്രകാരത്തിൽ പെസഹാ ഭക്ഷിച്ചു. ഇതറിഞ്ഞ ഹിസ്കിയാവ് ജനത്തിനുവേണ്ടി യഹോവയോട് പ്രാർത്ഥിച്ചു. ഹിസ്കിയാവിന്റെ പ്രാർത്ഥനകേട്ടു യഹോവ ജനത്തെ സൗഖ്യമാക്കി. (2 ദിന. 30:18-20)

പുരോഹിതന്മാർക്കുള്ള ഓഹരി കൊടുക്കുവാൻ കൽപന പുറപ്പെടുവിച്ചു. ജനം എല്ലാം ധാന്യം, വീഞ്ഞ്, എണ്ണ, തേൻ, എന്നിവയും വയലിലെ എല്ലാ വിളവിൽ നിന്നുമുള്ള ദശാംശവും, വഴിപാടുകളും ദേവാലയത്തിൽ കൊണ്ടുവന്നു. നാലുമാസംകൊണ്ട് ജനം കൊണ്ടുവന്ന ദശാംശങ്ങളും വഴിപാടുകളം കൂമ്പാരമായികൂട്ടി ദൈവത്തെ വാഴ്ത്തി. ദേവാലയത്തിൽ അറകൾ ഉണ്ടാക്കി. വഴിപാടുകൾ അവയിൽ സൂക്ഷിച്ചു വയ്ക്കുകയും പുരോഹിതന്മാർക്കും അവരുടെ കുടുംബങ്ങൾക്കുമുള്ള ഓഹരി കൊടുക്കുവാൻ ഏർപ്പാടുകൾ ചെയ്യുകയും ചെയ്തു. അങ്ങനെ ദേവാലയത്തിലെ ശുശ്രൂഷകൾ സംബന്ധിച്ച് ന്യായപ്രമാണവും കല്പനകളും സംബന്ധിച്ച് തന്റെ ദൈവത്തെ അന്വേഷിക്കേണ്ടതിന് ആരംഭിച്ച സകല പ്രവൃത്തികളിലും പൂർണ്ണ ഹൃദയത്തോടെ പ്രവർത്തിച്ചു കൃതാർത്ഥനായി. (2 ദിന. 31:21) യഹോവ അവനോടുകൂടെ ഉണ്ടായിരുന്നതിനാൽ അവൻ ചെന്നിടത്തൊക്കെയും കൃതാർത്ഥനായി വന്നു. (2 രാജാ. 18:7)

യെശയ്യാ പ്രവാചകൻ ഹിസ്കിയാവിന്റെ ആലോചനക്കാരനായിരുന്നു. തന്മൂലം ദേശത്ത് സ്വസ്ഥത ഉണ്ടായി. അശൂർ രാജാവായ ശൽമനേസറിനോട് യുദ്ധം ചെയ്ത് സ്വാതന്ത്ര്യം നേടി. ഫെലിസ്ത്യരേയും തോൽപിച്ചു. എന്നാൽ അശൂർ രാജാവായ സെൻഹരീബ് യെഹൂദ്യയെ ആക്രമിച്ചു. ഹിസ്കിയാവ് കുറ്റം സമ്മതിച്ചു കീഴ്പ്പെട്ടു. 30 താലന്തു വെള്ളിയും 30 താലന്ത് പൊന്നും പിഴയായി കൊടുത്തുവെങ്കിലും തൃപ്തിപ്പെടാതെ യെറുശലേം ആക്രമിക്കുവാൻ തീരുമാനിച്ചു. സെൻഹരീബിന്റെ സൈന്യാധിപന്മാരുടെ ഭീഷണികേട്ട് ഹിസ്കിയാവ് വസ്ത്രം കീറി, രട്ടു ഉടുത്ത് യഹോവയുടെ സന്നിധിയിൽ ചെന്നു. മൂപ്പന്മാരും രട്ടുടുത്തു. യെശയ്യാ പ്രവാചകനും ഹിസ്കിയാവും യഹോവയോടുകൂടി പ്രാർത്ഥിച്ചു. പിന്നീട് ഹിസ്കിയാവ് ജനത്തെ ധൈര്യപ്പെടുത്തി. ഉറപ്പും ധൈര്യവുമുള്ളവരായിരിപ്പാനും, നമ്മെ സഹായിപ്പാനും നമ്മുടെ യുദ്ധങ്ങളെ നടത്തുവാനും നമ്മുടെ ദൈവമായ യോഹവ നമ്മോടുകൂടെയുള്ളതിനാൽ ഭയപ്പെടുകയും ഭ്രമിക്കുകയും അരുത് എന്നു പറഞ്ഞു. യെശയ്യാ പ്രവാചകനിലൂടെ യഹോവ അരുളിച്ചെയ്തതുപോലെ യഹോവയുടെ ദൂതൻ പുറപ്പെട്ടു പാളയത്തിൽ ചെന്ന് ഒരു ലക്ഷത്തി എൺപതിനായിരും പേരെ വധിച്ചു. സെൻഹരീബ് നിനവെയിൽ ചെന്നപ്പോൾ അവരുടെ ദേവനായ നിസ്രോക്കിന്റെ ക്ഷേത്രത്തിൽവെച്ച് അന്റെ പുത്രന്മാരായ അദ്രമേലേക്കും ശരേസരും ചേർന്നു അവനെ വാൾകൊണ്ടു വെട്ടിക്കൊന്നു. ഹിസ്കിയാവും യെഹൂദ വിശ്വാസികളം ശത്രുഭീഷണിയിൽ നിന്ന് വിമുക്തരായി സ്വസ്ഥത അനുഭവിച്ചു.

ഈവിധം പ്രബലനും പ്രജാതല്പരനും യഹോവയുടെ കല്പനകളും ന്യായപ്രാമാണങ്ങളും പ്രമാണിച്ച് നടന്നവനുമായ ഹിസ്കിയാവിന്റെ ജീവിതത്തിലേക്ക് അപ്രതീക്ഷിതമായ ഒരു ദുഃഖം കടന്നുവന്നു. മരണകരമായ ഒരു രോഗം പിടിപെട്ട് ഹിസ്കിയാവ് കിടപ്പിലായി. യഹോവയുടെ അരുളപ്പാടുമായി യെശയ്യാ പ്രവാചകൻ ഹിസ്കിയാവിന്റെ അടുക്കൽ വന്നു പറഞ്ഞു. "നിന്റെ ഗൃഹകാര്യം ക്രമത്തിൽ ആക്കുക; നീ മരിച്ചുപോകും, ശേഷിക്കയില്ല' എന്ന് യഹോവ അരുളിച്ചെയ്യുന്നു. അപ്പോൾ ഹിസ്കിയാവ് മുഖം ചുമരിന്റെ നേരെ തിരിച്ചു യഹോവയോടു പ്രാർത്ഥിച്ചു. 'അയ്യോ! യഹോവേ, ഞാൻ വിശ്വസ്തതയോടും ഏകാഗ്ര ഹൃദയത്തോടും കൂടെ തിരുമുമ്പിൽ നടന്നു നിനക്കു പ്രസാദമുള്ളത് ചെയ്തിരിക്കുന്നു എന്ന് ഓർക്കേണമേ.' എന്നു പറഞ്ഞു. ഹിസ്കിയാവ് ഏറ്റവും കരഞ്ഞു. യെശയ്യാവ് നടുമുറ്റം വിട്ടുപോകുന്നതിനു മുമ്പ് അവന് യഹോവയുടെ അരുളപ്പാടുണ്ടായതെന്തെന്നാൽ "നീ മടങ്ങിച്ചെന്ന് എന്റെ ജനത്തിന്റെ പ്രഭുവായ ഹിസ്കിയാവോട് പറയേണ്ടത്" നിന്റെ പിതാവായ ദാവീദിന്റെ ദൈവമായ യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു. ഞാൻ നിന്റെ പ്രാർത്ഥന കേട്ടു. നിന്റെ കണ്ണുനീർ കണ്ടിരിക്കുന്നു. ഞാൻ നിന്നെ സൗഖ്യമാക്കും. മൂന്നാംദിവസം നീ യഹോവയുടെ ആലയത്തിൽ പോകും. ഞാൻ നിന്റെ ആയുസ്സിനോട് പതിനഞ്ച് സംവത്സരം കൂട്ടും. പിന്നെ യെശയ്യാവ് ഒരു അത്തിപ്പഴക്കട്ട കൊണ്ടുവന്ന് പരുവിന്മേൽ ഇട്ടു. അവന് സൗഖ്യമായി. എങ്കിലും മൂന്നാം ദിവസം യഹോവയുടെ ആലയത്തിൽപോകും എന്ന യഹോവയുടെ വാക്കുകൾ അവന് വിശ്വസിക്കാൻ കഴിഞ്ഞില്ല. അവൻ ഒരു അടയാളം ചോദിച്ചു. ഹിസ്കിയാവിന്റെ ആഗ്രഹ പ്രകാരം നിഴൽ പത്തുപടി പിന്നോക്കം പോകുകയും ചെയ്തു.

ഹിസ്കിയാവ് രോഗം മാറി പതിനഞ്ചു വർഷം കൂടെ ആയുസ്സു നീട്ടികിട്ടിയതിൽ സന്തോഷിച്ചു. പക്ഷെ, ഹിസ്കിയാവ് തനിക്കു ലഭിച്ച അനുഗ്രഹ

ത്തിനു അനുസരണമായി നടക്കാതെ നിഗളിച്ചുപോയി. (2 ദിന. 32:25) യഹോവയുടെ കോപം അവന്റെ മേൽ വന്നു ഭവിച്ചു. ഹിസ്കിയാവ് രോഗിയായി കിടന്നിരുന്നു എന്നു കേട്ട് ബാബേൽ രാജാവായ ബെരേദാക് – ബലദദൻ എഴുത്തും സമ്മാനവം കൊടുത്തയച്ചു. ഹിസ്കിയാവ് അവരുടെ വാക്ക് വിശ്വസിച്ചു. ഭണ്ഡാര ഗൃഹം മുഴുവനും ഒന്നൊഴിയാതെ അവർക്കു കാണിച്ചുകൊടുത്തു. യെശയ്യാ പ്രവാചക് യഹോവയുടെ കൂടെ അരുളപ്പാട് അനുസരിച്ചു അവന്റെ അടുക്കൽ വന്ന്, വന്നിരിക്കുന്നവർ ആരാണെന്ന് അന്വേഷിക്കുകയും യഹോവയുടെ അരുളപ്പാട് അറിയിക്കുകയും ചെയ്തു. രാജധാനിയിൽ ഉള്ളതൊക്കെയും നിന്റെ പിതാക്കന്മാർ ഇന്നുവരെ ശേഖരിച്ചു വച്ചതും, ഒട്ടൊഴിയാതെ ബാബേലിലേക്ക് എടുത്തുകൊണ്ടു പോകുന്ന കാലം വരുന്നു. നിനക്കു ജനിച്ചവരായി നിന്നിൽ നിന്ന് ഉത്ഭവിക്കുന്ന നിന്റെ പുത്രന്മാരിൽ ചിലരെ അവർ കൊണ്ടുപോകു. അവർ ബാബേൽ രാജാവിന്റെ അരമനയിൽ ഷണ്ഡന്മാരായിരിക്കും. ഇതുകേട്ട് ഹിസ്കിയാവ് 'നീ പറഞ്ഞിരിക്കുന്ന യോവയുടെ വചനം നല്ലതുതന്നെ' എന്നു പറഞ്ഞു. എന്റെ ജീവകാലത്ത് സമാധാനവും സ്വസ്ഥതയും ഉണ്ടായിരിക്കുമല്ലോ' എന്നു പറഞ്ഞു. യഹോവ നീട്ടിക്കൊടുക്ക ആയുസ്സു തികഞ്ഞപ്പോൾ ഹിസ്കിയാവ് തന്റെ പിതാക്കന്മാരെപ്പോലെ നിദ്ര പ്രാപിച്ചു. ദാവീദിന്റെ പുത്രന്മാരുടെ കല്ലറകളിലേക്കുള്ള കയറ്റത്തിൽ അവനെ അടക്കം ചെയ്തു.

ഹിസ്കിയാവിന്റെ ഈ ജീവിതകഥ ചില പാഠങ്ങൾ നമുക്കു പറഞ്ഞു തരുന്നുണ്ട്. നാം പലപ്പോഴും ചോദിക്കുന്നതും വ്യക്തമായ ഫത്തരം കിട്ടാത്തതുമായ ഒരു ചോദ്യമാണ് ആദ്യം നമ്മുടെ മനസ്സിൽ ഉയർന്നുവരുന്നത്. തെറ്റുകൂടാതെയും കുറവു കൂടാതെയുംയഹോവയുടെ ന്യായപ്രമാണങ്ങളും കല്പനകളും അനുസരിച്ച് ദൈവമുമ്പാകെ നീതിപൂർവ്വം ജീവിച്ചിട്ടും എന്തുകൊണ്ട് രോഗവും മരണഭീതിയും ഹിസ്കിയാവിന്റെ ജീവിതത്തിലേക്കു കടന്നുവന്നു? ഇങ്ങനെയൊരു ചോദ്യം ഹിസ്കിയാവ് ചോദിച്ചില്ലായെങ്കിലും അദ്ദേഹത്തിന്റെ പ്രാർത്ഥനയിൽ ഈ ചോദ്യം നമുക്ക് ഊഹിച്ചെടുക്കുനാൻ കഴിയുന്നു. ഹിസ്കിയാവിന്റെ പ്രാർത്ഥന 2 രാജാ. 20:3ൽ ഇങ്ങനെയാണ് നാം വായിക്കുന്നത്. "അയ്യോ, യഹോവേ, ഞാൻ വിശ്വസ്തതയോടും ഏകാഗ്ര ഹൃദയത്തോടും കൂടെ തിരുമുമ്പിൽ നടന്നു നിനക്കു പ്രസാകരമായത് ചെയ്തിരിക്കുന്നു. എന്നു നീ ഓർക്കണമേ..' ഈ പ്രാർത്ഥനയിൽ ഈ ചോദ്യം ഒളിഞ്ഞു കിടപ്പുണ്ട്. രോഗവും ദുഃഖവും കഷ്ടതകളും ദൈവം വരുത്തുന്നതല്ലായെന്നും അതു ജീവിതത്തിന്റെ ഭാഗമാണെന്നും വാദിക്കുകയും ആശ്വസിക്കുകയും ചെയ്യാമെങ്കിലും തന്റെ ഭക്തന്മാർക്കു വരുന്ന ഈ ദുഃഖങ്ങളെ ദൈവത്തിനു തടയിടാമായിരുന്നില്ലേയെന്ന ചോദ്യം പിന്നെയും അവശേഷിക്കുന്നു. (തുടരും...)

## പ്രതികരണ പത്രിക

അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സിന്,

ജനുവരി മാസത്തിലെ ബഥേൽ പത്രികയിലെ ഇടയപത്രിക 'ആത്മ ബന്ധങ്ങളുടെ അജപാലന ദൗത്യം' വായിക്കുവാനിടയായി. അതിനെക്കുറിച്ച് ഒന്നുരണ്ട് കാര്യങ്ങൾ തിരുമനസ്സിനെ ബോധിപ്പിച്ചുകൊള്ളട്ടെ.

ജനങ്ങളുമായി കൂടുതൽ ആത്മബന്ധമുണ്ടാകുവാൻ വൈദീകർ കൂടെക്കൂടെ ഭവനം സന്ദർശനം നടത്തണമെന്നും കുറഞ്ഞത് അരമണിക്കൂർ എങ്കിലും ഓരോ ഭവനങ്ങളിൽ ചെലവഴിക്കണമെന്നും എഴുതിയിരുന്നല്ലോ.

ഒരിക്കലും ഒരു വൈദീകനെ മാത്രമായി ഭവനം സന്ദർശിക്കുവാൻ അനുവദിക്കരുത്. കൂടെ പുരുഷന്മാരായ രണ്ട് അത്മായ പ്രതിനിധികളെങ്കിലും ഉണ്ടായിരിക്കണം.

സ്ത്രീകൾ മാത്രം താമസിക്കുന്ന ഭവനങ്ങളിൽ (ഭർത്താക്കന്മാർ ഭവനത്തിൽ ഇല്ലാത്തവർ) വൈദീകർ കൂടെക്കൂടെ സന്ദർശിക്കുകയും അരമണിക്കൂർ അവിടെ ചിലവഴിക്കുകയും ചെയ്യുമ്പോൾ വൈദീകനും സ്ത്രീയും തമ്മിലുള്ള ആത്മബന്ധം വർദ്ധിക്കുവാൻ മാത്രമേ ഇടയാകുകയുള്ളൂ. അങ്ങനെയുള്ള ഒരുപാട് സംഭവങ്ങൾ നമ്മുടെ സഭയിൽ നടക്കുന്നുണ്ട് എന്ന് ഖേദപൂർവ്വം അറിയിച്ചുകൊള്ളട്ടെ.

ജീവിത വിശുദ്ധി കാത്തുസൂക്ഷിക്കുന്ന വൈദീകർ ഇന്നു വളരെ കുറവാണ്. അവർക്ക് കൂടുതൽ സാഹചര്യം ഒരിക്കിക്കൊടുക്കരുത്. ഓരോ ദിവസവും വൈദീകരെക്കുറിച്ച് കേൾക്കുന്നത് നല്ല വാർത്തകളല്ല. തിരുമനസ്സ് മനസ്സിലാക്കണം.

ഭവന സന്ദർശനം നടത്തുന്നത് ഒരിക്കലും രാത്രിയിൽ ആകരുത്. എല്ലാറ്റിനും ഒരു സമയക്രമീകരണം ഉണ്ടാകണം. ഒഴിച്ചുകൂടാൻ പറ്റാത്ത സാഹചര്യത്തിൽ മാത്രമേ രാത്രി സന്ദർശനം അനുവദിക്കാവൂ.

പഴയകാലങ്ങളിൽ വൈദീകരെന്നു കേട്ടാൽതന്നെ ജനങ്ങൾക്ക് ബഹുമാനവും ആദരവും ഉണ്ടായിരുന്നു, ഇന്നോ?

എന്തുകൊണ്ടാണെന്ന് നാം ചിന്തിക്കണം. ദീർഘവീക്ഷണത്തോടെ തിരുമനസ്സ് ഓരോ കാര്യങ്ങൾ ചെയ്യുമ്പോൾ ഇതുംകൂടി ഉൾപ്പെടുത്തണം.

**എന്ന് ഒരു വിശ്വാസി**



**ഏവൻഗേലിയോൻ ചിന്തകൾ**

ഫാ. സ്റ്റീഫൻ വർഗീസ്, കുടശ്ശനാട്

# വചനാമൃതം

## 2017 മാർച്ച് 19
## വലിയ നോമ്പിലെ 4–ാം ഞായർ

**(വേദഭാഗം: വി. മത്തായി 15:21–31)**

കനാന്യ സ്ത്രീ തന്റെ മകൾക്ക് വേണ്ടി യാചിച്ചു സൗഖ്യം പ്രാപിക്കുന്ന വേദഭാഗമാണിത്. ഹൃദയത്തിൽ സങ്കട ഭാരത്തോടെയും അതിനേക്കാളുപരി ഒരു പ്രത്യാശയോടെയും ആണ് ഈ സ്ത്രീ കർത്താവിന്റെ മുമ്പിൽ നിൽക്കുന്നത്. മൂന്നു പ്രധാന ആശയങ്ങൾ കുറിച്ചിടട്ടെ.

a. യഹൂദനായ യേശുക്രിസ്തുവിനെ സമീപിച്ച അന്യജാതിക്കാരിയായ ഈ സ്ത്രീ – കനാൻകാരിയാണ്. പഴയനിയമത്തിൽ യഹൂദരും കനാൻകാരും തമ്മിൽ ശത്രുക്കളായിരുന്നു എന്ന് വേദപുസ്തകം സാക്ഷിക്കുന്നു. എന്നിട്ടും മകളുടെ ജീവിതത്തിലെ പ്രയാസത്തിന്റെ കെട്ടുകളഴിക്കാൻ യേശുക്രിസ്തുവിന് സാധിക്കുമെന്ന് അവൾ വിശ്വസിക്കുകയാണ്. ദുരന്തങ്ങൾ ഒന്നിക്കുന്നതിന്റെ ചിത്രം ഈ സംഭവത്തിൽ ദർശിക്കുന്നു.

b. യേശുക്രിസ്തുവിനെ മാനസാന്തരത്തിലേക്ക് നയിച്ച കനാന്യ സ്ത്രീയുടെ പ്രതികരണം വളരെ മഹത്തരമാണ്. യേശു വിചാരിച്ചിരുന്നത് യെഹൂദന്മാരെ – മക്കളായവരെ രക്ഷിക്കാൻ വന്ന വിമോചനാണ് എന്നാണ്. അതുകൊണ്ടാണ് മക്കളുടെ അപ്പമെടുത്ത് നായ്ക്കുട്ടികൾക്ക് കൊടുക്കുന്നത് വിഹിതമല്ല എന്ന് പ്രവചിക്കുന്നത്. കർത്താവിന്റെ വായിൽ നിന്ന് രൂക്ഷമായ ഈ പ്രതികരണം കേട്ട മാത്രയിൽ വളരെ ധൈര്യത്തോടെ "ഞാൻ മക്കളുടെ അപ്പം ചോദിച്ചില്ല, ചോദിച്ചത് നായ്ക്കുട്ടിയുടെ അപ്പം തന്നെയാണ് എന്ന അർത്ഥത്തിൽ മേശയ്ക്കടിയിൽ വീഴുന്ന അപ്പംകൊണ്ട് നായ്ക്കുട്ടികളും ഭക്ഷിക്കുന്നുണ്ടല്ലോ എന്ന് മറുചോദ്യം ക്രിസ്തുവിന്റെ മാനസാന്തരത്തിന്റെ നിമിഷമായിരുന്നു. യേശുക്രിസ്തുവിന്റെ പ്രേക്ഷിത ദൗത്യത്തിന്റെ പരിണാമം ഇവിടെ സംഭവിക്കുന്നു. വിജാതീയ സ്ത്രീയെ സ്വന്തം മക്കളുടെ പദവിയിലേക്ക് ക്രിസ്തു ആനയിക്കുകയാണ്. മക്കൾ എന്ന വിശാലമായ ലോകത്തിലേക്ക് ഈ കന്യാസ്ത്രീയ്ക്കും ഒരു ഇടം ലഭിക്കുകയാണ്.

c. സ്ത്രീയെ നിന്റെ വിശ്വാസം വലുത്

യഹൂദ മതത്തിൽ ജീവിച്ചിട്ടില്ലാത്ത കനാന്യസ്ത്രീയുടെ വിശ്വാസത്തേയും ദൈവം വിലമതിക്കുന്നു. ക്രിസ്തുവിൽ ആരാധിക്കണമെങ്കിൽ ക്രിസ്ത്യാനി ആകണമെന്നല്ല ഉദ്ദേശിക്കുന്നത്. മറിച്ച് അവനിലുള്ള വിശ്വാസത്തിന്റെ ആഴം അത്രെ കണക്കിലെടുക്കുന്നത്. ദൈവസന്നിധിയിൽ തെരഞ്ഞെടുക്കപ്പെട്ടവർ, വിജാതീയർ എന്നീ വിഭാഗീയതകൾ സൃഷ്ടിച്ച് ഒരുകൂട്ടം മനുഷ്യർക്ക് നീതി നിഷേധിക്കുന്ന മതസമ്പ്രദായങ്ങളിലുള്ള അവിശ്വാസമാണ് അവളുടെ വിശ്വാസം. ഈ വേർതിരിവിനെതിരെയുള്ള പ്രഖ്യാപനങ്ങളായിരുന്നു അവളുടെ പ്രതികരണം.

**കുറിപ്പ്: "ശുഭാപ്തി വിശ്വാസവും ഊർജ്ജസ്വലതയും നിറഞ്ഞ ഒരാളിൽ ആത്മപ്രചോദനത്തിന്റേതായ പൊടുന്നനെയുള്ള വെളിപാടുകൾ സ്വാഭാവികമാണ്."**

**എ. പി. ജെ. അബ്ദുൾകലാം**
**(അഗ്നിച്ചിറകുകൾ)**

## 2017 മാർച്ച് 26
## വലിയ നോമ്പിലെ 5–ാം ഞായർ

**(വേദഭാഗം: വി. ലൂക്കോസ് 13:10–17)**

യേശുതമ്പുരാൻ ഒരു ശബ്ബത്തിൽ പള്ളിയിൽ ഉപദേശിച്ചുകൊണ്ടിരിക്കുന്നു. കൂനിയായ സ്ത്രീയെ സൗഖ്യമാക്കുന്ന സംഭവം വിവരിക്കുന്നു. പള്ളിയിൽവെച്ച് കർത്താവ് ഉപദേശിക്കുന്നതും, പ്രവർത്തിക്കുന്നതും എന്ത് എന്ന് നമുക്ക് ചിന്തിക്കേണ്ടിയിരിക്കുന്നു.

a. പതിനെട്ട് സംവത്സരമായി രോഗബാധിതയായ സ്ത്രീയ്ക്ക് നിവർന്നുനിന്ന് ആരാധിക്കുവാനുള്ള സ്വാതന്ത്ര്യം യേശുക്രിസ്തു ഇവിടെ കൊടുക്കുകയാണ്. ദേവാലയത്തിൽ ദൈവമുമ്പാകെ നിവർന്ന് നിന്ന് ആരാധിക്കേണ്ട ഇടമാണ്. സ്ത്രീയ്ക്ക് ബാധിച്ചിരിക്കുന്ന കൂന് 18 സംവത്സര

മായിട്ടുണ്ട്. ശാരീരിക അസൗകര്യവും പാപജീവിതത്താൽ നിവരുവാൻ കഴിയാതെ കുനിഞ്ഞുപോയ ആത്മീയ ജീവിതവുമാണ് അബ്രഹാമിന്റെ മകളായ ഈ സ്ത്രീയ്ക്ക് ഉണ്ടായിരുന്നത്. കർത്താവ് ഇവളെ പള്ളിയിൽവെച്ച് കണ്ട്, അസ്വാതന്ത്ര്യത്തിന്റെ ബന്ധനങ്ങൾ അഴിച്ചുമാറ്റി നിവർന്ന് നിന്ന് ആരാധിക്കാനായി സ്വാതന്ത്ര്യം നൽകി.

പാപ ബന്ധനത്തിൽ നിന്ന് മോചനം

ശാരീരിക ബുദ്ധിമുട്ടിൽനിന്നുള്ള വിമുക്തി

ഇവ രണ്ടും ദേവാലയത്തിൽ നിന്ന് ഈ സ്ത്രീ പ്രാപിക്കുന്നു. നമ്മുടെ ദേവാലയം വിശ്വാസികൾക്ക് ഈ സൗഖ്യം അനുഭവിക്കാനുള്ള ഇടമാകണം. അങ്ങനെ പരിണമിക്കുന്നുണ്ടോ?

യാക്കോബ് സ്വപ്നംകണ്ട സ്ഥലത്ത്, തലയണയായി ഉപയോഗിച്ച കല്ലു നാട്ടി, ഈ സ്ഥലത്താണ് പിൽക്കാലത്ത് ദേവാലയം യഹോവയ്ക്കുവേണ്ടി ഒരുങ്ങുന്നത്. അപ്പോൾ നിവർന്ന് നിന്ന് ആരാധിക്കേണ്ടത് ദൈവസംസർഗ്ഗത്തിന് ഏറ്റവും പരമപ്രധാനമാണ് എന്ന് വിശ്വസിക്കണം. കർത്താവ് സൗഖ്യം കൊടുത്തപ്പോഴേക്കും അവൾ നിവർന്നു നിന്ന് ദൈവത്തെ മഹത്വപ്പെടുത്തി.

b. കപടഭക്തിക്കാരുടെ ഇടമല്ല ദേവാലയം

യേശുക്രിസ്തു ദേവാലയത്തിൽ വന്നവരെ ഉപദേശിക്കുകയായിരുന്നു. ഈ വേദഭാഗത്തിന്റെ അവസാനം 'കപടഭക്തരെ' എന്ന് വിളിച്ച് പള്ളികളിലുള്ളവരെ അഭിസംബോധന ചെയ്യുന്നു. നാം പള്ളിക്കുള്ളിലുള്ളവരെങ്കിൽ കപടഭക്തരാണോ? യേശുക്രിസ്തു പള്ളിക്കുള്ളിൽ ജീവിക്കുന്നവരുടെ ഹൃദയങ്ങളെ തൂക്കിനോക്കിയാണ് ഇങ്ങനെ പ്രവചിച്ചത്. ദൈവമുമ്പാകെ കാപട്യം ഇല്ലാതെ ജീവിക്കണം.

ഇതാ സാക്ഷാൻ ഇസ്രായേല്യൻ ഇവനിൽ കപടമില്ല; നഥനിയേലിന് കിട്ടിയ അവാർഡ് നമുക്ക് ഇന്ന് ലഭിക്കുമോ?

ഓരോ മനുഷ്യരേയും സൗഖ്യത്തിലേക്ക് വഴി നടത്തണം. നമ്മുടെ കർത്തവ്യ ബോധത്തെ യേശുക്രിസ്തു ഉദ്ദീപിപ്പിക്കുകയാണ് മനുഷ്യർക്ക് ഉപകാരം ചെയ്യുന്ന സുവിശേഷം എന്നിൽ നിന്ന് ഉണ്ടാകണം. ഉപകാരിയായ മനുഷ്യനാകുമ്പോൾ പള്ളികളിൽ നിവർന്ന് നിൽക്കാനും, കപടഭക്തരാകാതെ ജീവിക്കാനും സാധിക്കും.

കുറിപ്പ്: **'ക്രൈസ്തവം' അഥവാ 'യേശുവിന് ചേർന്നത്' എന്ന വാക്കുകൊണ്ട് അർത്ഥമാക്കുന്ന യാതൊരു മൂല്യങ്ങളും മുഖ്യധാരാ രാഷ്ട്രീയത്തിലേക്ക് കൊണ്ടുവരാൻ ക്രൈസ്തവരുടെ പങ്കാളിത്തത്തിന് കഴിഞ്ഞിട്ടില്ല."**

**സക്കറിയ,**
**കലാകൗമുദി 2002**

## 2017 ഏപ്രിൽ 2
## വലിയ നോമ്പിലെ 6–ാം ഞായർ

**(വേദഭാഗം: വി. യോഹന്നാൻ 9:1–41)**

ജന്മനാ അന്ധനായവന് കാഴ്ച കൊടുക്കുന്ന സംഭവമാണല്ലോ ഇന്നത്തെ വേദഭാഗം. ക്രിസ്തു ഏവർക്കും പ്രകാശമാകുകയാണ്. അന്ധത ഈ ലോകത്തിൽ സഞ്ചരിക്കാൻ ഒരുപാട് തടസ്സങ്ങൾ സൃഷ്ടിക്കുന്ന വഴിയാണ്. അവിടെ ഒരു നുറുങ്ങു വെട്ടം പ്രകാശിപ്പിക്കാൻ കഴിഞ്ഞാൽ അതിന് യേശുക്രിസ്തു കൂട്ടുകാരനായി ഉണ്ട് എന്ന് ഈ വേദഭാഗത്ത് നിഴലിക്കുന്നു.

മഹാനായ സംഗീതജ്ഞനും കവിയുമായിരുന്ന സൂർദാസ് ocean of melody എന്ന കവിതാ സമാഹാരം രചിച്ചു. അന്ധനായ ഇദ്ദേഹത്തിന് ഈശ്വരാനുഗ്രഹത്താൽ കാഴ്ച ലഭിച്ചു. ലോകത്തിന്റെ പോക്ക് കണ്ട അദ്ദേഹം പ്രാർത്ഥിച്ചു. "ദൈവമേ എന്നെ വീണ്ടും അന്ധനാക്കുക. നിന്നെ കണ്ട കണ്ണുകൾകൊണ്ട് ഞാൻ മറ്റൊന്നും കാണാതിരിക്കട്ടെ." അന്ധനായിരുന്നെങ്കിൽ നിങ്ങൾക്ക് പാപം ഉണ്ടാകുമായിരുന്നില്ല" (യോഹ. 9:40) ദൈവത്തെ കണ്ടു അഥവാ കാണുന്നു എന്ന് പറയുകയും മനുഷ്യരെ കാണാതിരിക്കുകയും ചെയ്യുന്നതാണ് അന്ധത."

a. കുരുടന് കാഴ്ച ലഭിക്കുമ്പോൾ യേശു ഉപദേശിക്കുന്നത് 'ശീലോഹാം' കുളത്തിൽ കഴുകുക എന്നതാണ് അയയ്ക്കപ്പെട്ടവൻ എന്നർത്ഥം. യേശുവിന്റെ അപരനാമമായിട്ട് സുവിശേഷകൻ വിവരിക്കുന്നത് അയയ്ക്കപ്പെട്ടവൻ എന്ന അർത്ഥത്തിലാണല്ലോ. യേശുവിങ്കലേക്ക് ചെന്ന് കഴുകൽ പ്രാപിക്കുമ്പോഴാണ് ഈ ലോകത്തേയും മനുഷ്യരേയും ദൈവത്തേയും കാണുവാനുള്ള കാഴ്ച പ്രാപിക്കാൻ സാധിക്കുന്നത് എന്ന് ഇവിടെ അർത്ഥമാക്കുന്നുണ്ട്. യേശുവിനാൽ കഴുകപ്പെടുന്ന വ്യക്തിക്കാണ് പ്രകാശം ലഭിക്കുന്നത്. ഈ ലോകയാത്രയിൽ സംഭവിക്കുന്ന അന്ധതയിൽ നിന്ന് ദൈവപക്ഷത്ത് എത്തിച്ചേരാൻ ഈ കഴുകൽ ആവശ്യമാണ്. യേശുവിന്റെ കരസ്പർശം അവനെ സൗഖ്യത്തിലേക്ക് വഴി നടത്തി. ദൈവം അന്ധന്റെ ഉള്ളിലെ ദൈവത്വം കണ്ടെത്തി അതിന് ജീവൻ കൊടുക്കാനാണ് ക്രിസ്തു തയ്യാറായത്.

b. ഈ അന്ധന്റെ തിരിച്ചറിയൽ വളരെ വലുതാണ്. യേശു – അവൻ ഒരു മനുഷ്യനാണ്. (9:11) പ്രവാചകനാണ് (9:17), ദൈവത്തിന്റെ അടുക്കൽ നിന്ന് വന്നവൻ (9:33) എന്നൊക്കെ യേശുവിനെക്കുറിച്ച് അവൻ പ്രഖ്യാപിക്കുകയാണ് . ഈ തിരിച്ചറിവ് കാഴ്ചയുള്ളവർക്ക് പോലും ലഭിക്കുന്നില്ല. യേശുക്രിസ്തു തന്നെപ്പറ്റി ഇങ്ങനെയെക്കെ മനസ്സിലാക്കിയപ്പോഴാണ് താൻ ദൈവപുത്രനാണെന്ന് മേൽവിലാസം പരിചയപ്പെടുത്തുന്നത്. കുരുടനായ മനുഷ്യൻ കാഴ്ച പ്രാപിച്ചതിനുശേഷം യേശുവിങ്കൽ

പൂർണ്ണമായി സമർപ്പിച്ച് കമിഴ്ന്നു വീഴുന്നു. നോമ്പു കാലം നമുക്ക് ക്രിസ്തുവിന്റെ മുമ്പിൽ കമിഴ്ന്നു വീണ് സമർപ്പിക്കാനുള്ള ഇടം ഒരുക്കിയെടുക്കേണ്ട തിന്റെ ആവശ്യം വിളിച്ചു പറയുന്നില്ലേ?

C. ഈ ലോകത്തിന്റെ വിഭവങ്ങളെ, സൗഖ്യാ നുഭവത്തിന്റെ ചാലകങ്ങളായി യേശു കുരുടന്റെ മേൽ ഉപയോഗിക്കുന്നുണ്ട്. ചേറ്, കുളം, വെള്ളം, കുളത്തിലേക്കുള്ള ഇറക്കം തുടങ്ങിയ വിഭവങ്ങളും, പ്രവർത്തികളും യേശു ഉപയോഗിക്കുമ്പോൾ നാം മനസ്സിലാക്കേണ്ടത് നമ്മുടെ രോഗസൗഖ്യത്തിന്റെ ആവശ്യത്തിന് ലോകവിഭവങ്ങളും ശാസ്ത്ര സാങ്കേ തിക വിദ്യകളും പരമാവധി ഉപയോഗിക്കേണ്ടതിന്റെ ആവശ്യകതയും യേശുക്രിസ്തു ചൂണ്ടിക്കാണിക്കു ന്നില്ലേ?

**കുറിപ്പ്: "ഈശ്വര കാരുണ്യത്താൽ ഞാനൊരു ക്രിസ്ത്യാനിയാണ്. എന്റെ പ്രവൃത്തി കൾക്കൊണ്ട് ഞാൻ വലിയൊരു പാപിയാ കുന്നു."**

**- സാധകന്റെ സഞ്ചാരം**

## 2017 ഏപ്രിൽ 9

## ഓശാന ഞായർ

**(വേദഭാഗം: വി. യോഹന്നാൻ 12:12-19, വി. ലൂക്കോസ് 19:28 - 40)**

ഓശാന ഞായർ യേശുക്രിസ്തുവിന് മഹത്വവും വരവേൽപ്പും നൽകിയ യാത്രയാണിത്. ഈ യാത്രയ്ക്ക് ഒരുപാട് പ്രത്യേകതകൾ ഉണ്ട്.

1. ലാസറിനെ ഉയർപ്പിച്ചശേഷം ജീവന്റെ മേൽ അധികാരമുള്ളവനാണ് താൻ എന്ന് ജനത്തിന് ബോധ്യപ്പെടുത്തിയശേഷമുള്ള യാത്രയാണിത്. മര ണത്തെ തോൽപ്പിച്ച് മനുഷ്യർക്ക് ജീവൻ കൊടുത്ത ക്രിസ്തു ഒരു നവോത്ഥാന യാത്രയ്ക്കാണ് നേതൃത്വം കൊടുത്തത്.

2. വിജയിക്കാനുള്ള യാത്രയാണിത്. ഏല്പ്പി ച്ചതെല്ലാം നിറവേറ്റുന്നിടത്താണ് വിജയം. പിതാവാം ദൈവം ഏൽപ്പിക്കുന്ന ഓരോ കാര്യവും നിറപടി യായി യേശു ഓരോ ദിനവും ഷെഡ്യൂൾ ചെയ്ത് നിറവേറ്റുകയാണ്. അങ്ങനെ കുരിശിന്റെ മദ്ധ്യത്തിൽ കിടന്ന് എല്ലാം നിവർത്തിയായി എന്ന് ഉത്ഘോഷി ക്കുമ്പോൾ വിജയിച്ച ഒരു പോരാളിയുടെ ആഴമേ റിയ വീര്യം ക്രിസ്തുവിന്റെ വാക്കുകൾക്കുണ്ടായി രുന്നു. അതുകൊണ്ട് ഹോശാന ഞായർ വിജയി ക്കാനുള്ള ആവേശം നൽകുന്ന യാത്രയാണ് ക്രിസ്തുവിന്.

3. ഇത് കുരിശിന്റെ ചുവട്ടിലേക്കുള്ള യാത്ര യാണ്. നമ്മുടെ ഓരോരുത്തരുടേയും ജീവന്റെ നില നിൽപ്പിനുവേണ്ടി അവൻ ത്യാഗം സഹിക്കുന്ന, കഷ്ടപ്പെടുന്ന ദാസൻ എന്ന തലത്തിലേക്ക് ഉയരാ നുള്ള സാധ്യത ഈ യാത്രയ്ക്കുണ്ട്. പൂക്കൾക്കൊണ്ട് തന്നെ വരവേറ്റുവെങ്കിൽ ഈ പൂക്കൾ കുരിശിനെ പുഷ്പിക്കാനുള്ളതാണ് എന്ന് യേശു മനസ്സിലാക്കുകയാണ്.

വെറും മൂന്നര വർഷംകൊണ്ട് ഇത്രമാത്രം ജന ഹൃദയങ്ങളിലേക്ക് സ്ഥാനം പിടിച്ച നേതാവ് ചരി ത്രത്തിൽ ഉണ്ടായിട്ടില്ല. ജനങ്ങൾ നെഞ്ചിലേറ്റിയാണ് ഈ മനുഷ്യസ്നേഹിയെ കൊണ്ടുനടക്കുന്നത്. ആയ തിനാൽ അവരുടെ മനസ്സിലെ രാജാവ് യേശുവാണ്. അതുകൊണ്ട് കഴുതപ്പുറത്ത് യാത്ര ചെയ്യാൻ യേശു തയ്യാറാകുന്നു. രാജാവും സേനാനായകരും കുതിര പ്പുറത്ത് സഞ്ചരിക്കുകയും റാലികൾക്ക് നേതൃത്വം കൊടുക്കുകയും ചെയ്യുന്നു. എന്നാൽ യേശു തയ്യാ റാകുന്നത് ഇതിന് വിപരീതമായ സാഹചര്യം ഉണ്ടാ ക്കുകയാണ്. കുതിരയ്ക്ക് പകരം കഴുത! ഒരിക്കലും നേതാവാകാൻ ആഗ്രഹിക്കുന്നവൻ കഴുതയെ വാഹ നമാക്കി ഉപയോഗിക്കില്ല. കഴുത എല്ലാ മനുഷ്യരു ടെയും ഭാണ്ഡങ്ങൾ എടുക്കാനുള്ള മൃഗമാണ്. അത് ജനത്തിന് എന്നും ഉപകാരിയാണ്. ഈ മൂല്യമാണ് ക്രിസ്തു കഴുതയെ സ്വീകരിക്കാൻ കാരണം.

നോമ്പുകാലം വിജയത്തിലേക്കുള്ള യാത്രയെ അനുസ്മരിപ്പിക്കേണ്ടതാണ്. ക്രിസ്തു ആയുധമി ല്ലാതെ ഒരു ജനസമൂഹത്തേയുംകൊണ്ട് യാത്ര ചെയ്ത്പട്ടണത്തിൽ പ്രവേശിച്ച് ജനലക്ഷങ്ങളുടെ രാജാവായി മാറി.

യേശുഎന്ന രാജാവ് ഒത്തിരി വ്യത്യസ്തകൾ ഉള്ള രാജാവായിരുന്നു. പാപികളുടെയും പാർശ്വവ ത്ക്കരിക്കപ്പെട്ടവരുടെയും രാജാവ്. നിസ്വന്റെയും നിരാലംബരുടെയും രാജാവ്. മർദ്ദിതരുടെയും പീഢി തരുടെയും രാജാവ്. ദളിതന്റെയും ദാരിദ്ര്യന്റെയും രാജാവ്. ഇക്കൂട്ടർക്കെല്ലാം ഒരു അത്താണിയാണ് യേശുക്രിസ്തു എന്ന മഹാ ദൈവം.

വരുംദിനങ്ങൾ കഷ്ടാനുഭവങ്ങളുടെ സ്മരണ പങ്കിടുന്ന ദിനങ്ങളാണല്ലോ. ക്രിസ്തുവിനോടൊപ്പം യാത്ര ചെയ്യുമ്പോൾ പെസഹാ വ്യാഴം നമ്മെ ഓർമ്മിപ്പിക്കുന്നു. - ഒരു ബലിയാകലിന്റെ അനുസ്മ രണം. വി.കുർബ്ബാനയായി ക്രിസ്തു മാറുമ്പോൾ നിത്യജീവന്റെ ദാതാവായി തമ്പുരാൻ പരിണമിക്കു കയാണ്. വലിയ വെള്ളിയാഴ്ച കുരിശു ചുമക്കലി ന്റേയും ക്രൂശിക്കപ്പെടലിന്റെയും ദിവസം. ഇത് എല്ലാ പാപത്തിന്റെയും മേലുള്ള വിജയമാണ്. ഉത്ഥിനായ ക്രിസ്തു നമുക്കുവേണ്ടി ഇത് കർശനമാക്കി ഉയർത്തെഴുന്നേൽക്കുമ്പോൾ ദൈവപുത്രന് ആശ്വാ സം. മനുഷ്യന് ദൈവത്തിലേക്കുള്ള വഴികാണി ക്കാൻ തനിക്കു സാധിച്ചല്ലോ എന്ന് ഓർത്ത്.

കുറിപ്പ് :

**"തരൂ
താങ്കളുടെ ശബ്ദവും
ഹൃദയഭാരത്തിന്റെ ചുമടും
എനിക്ക് തരൂ."**

**- പാബ്ലോ നെരുദ** *(ചിലിയൻ സാഹിത്യ കാരൻ, 1971ൽ നോബേൽ സമ്മാനം കിട്ടിയ വ്യക്തി)*



ലേഖനം

മാത്യൂസ് പാണ്ടിശ്ശേരിൽ, കുറ്റൂർ

# ബൈബിളിലെ ആടും ഇടയനും

**വേ**ദ പുസ്തകത്തിലെ പ്രധാനപ്പെട്ട ഒരു ഉപമയാണ് ആടുകളും ഇടയന്മാരും. ബൈബിളിനെ അലങ്കരിക്കുന്ന സൗമ്യതയും ഇവരാണ്. ഇരുനൂറ്റി നാൽപ്പത്തിയേഴു പ്രാവശ്യം ഇവ വേദപുസ്തകത്തിന്റെ താളുകളിൽ മേഞ്ഞു നടക്കുന്നുണ്ട്. അബ്രഹാമിനോടും ഇസഹാക്കിനോടും യാക്കോബിനോടും മോശയോടും ദൈവീദിനോടും ഒക്കെ ചേർന്നുരുമ്മി അവർ നീങ്ങുന്നുണ്ട്. ആടുകളും ആട്ടിടയനും യഹൂദ ചരിത്രത്തിലെ പ്രധാനപ്പെട്ട രണ്ട് സംഗതികളാണ്. അവർ യാഹ്വെയെ ഇടയനായി ചിത്രീകരിച്ചിരിക്കുന്നു. ദൈവമാണ് ഇസ്രായേലിന്റെ നല്ല ഇടയനെന്ന് ജറമി. 23:1–2. എസെ. 34:1–10 രേഖപ്പെടുത്തിയിരിക്കുന്നു. പഴയ നിയമം മുഴുവനിലും ആടുകളുടെ ദീനരോധനം കേൾക്കാം. ആബേലിന്റെ ആട്ടിൻകുട്ടി, ഇസഹാക്കിനു പകരം ബലിയാടായ ആട്ടിൻകുട്ടി. ജറുശലേം ദേവാലയത്തിലെ ബലിപീഠങ്ങളിൽ പ്രതിവർഷം 40 ലക്ഷം ആടുകളെയാണ് ബലിയർപ്പിച്ചിരുന്നത്.

ആടിനേക്കാൾ സാധുവായിരിക്കണം അതിന്റെ ഇടയൻ കരുതലരും കാവലും കരുണയുമുള്ള ആരെയും വിളിക്കേണ്ട പേരാണ് ഇടയൻ. ലോകചരിത്രത്തിലെ ഏറ്റവും വലയ വിമോചകനായ മോശയെ രൂപപ്പെടുത്തിയത് അയാൾ പിന്നിട്ട ഇടയപശ്ചാത്തലമായിരിക്കണം. കൊലപാതകത്തിനു ശേഷം ഒളിവിലായിരുന്ന മോശ ഹോറെബ് താഴ്വരയിൽ ആടുകളെ മേയിച്ചിരുന്നപ്പോൾ അതിനെ തേടി അയാൾ മൂന്നു രാവും പകലും അലഞ്ഞ് ഒടുവിൽ അതിനെ മരുഭൂമിയിലെ ഒരു ഉറവയുടെ മുമ്പിൽ വെച്ച് കണ്ടെത്തി. മോശയ്ക്ക് വലിയ സങ്കടം അനുഭവപ്പെട്ടു. ദാഹിച്ചു വലഞ്ഞതുകൊണ്ടല്ലേ അതിങ്ങനെ.... ഞാനതിന്റെ ദാഹം അറിയാതെ പോയല്ലോ. പിന്നെ ചുട്ടുപൊള്ളുന്ന മണലിലൂടെ അതിനെ നടക്കാൻപോലും അനുവദിക്കാതെ അയാൾ അതിനെ തോളിലേറ്റ് മടങ്ങി. ആ യാത്രയിലാണ് യഹോവയുടെ മിഴികൾ മോശയിൽ പതിഞ്ഞതെന്ന് ഒരു പാരമ്പര്യ കഥയുണ്ട്. ഒരാടിനോടുപോലും ഇത്രും കരുതലും കരുണയുമുള്ള ഒരാൾക്കേ ഒരു ജനതയുടെ വിമോചകനാകാനാവൂ എന് ദൈവത്തിനറിയാം.

ആടുകളെ പരിപാലിക്കാൻ ദൈവം ഭരമേൽപ്പിച്ചവർ സ്വാർത്ഥരും സുഖാന്വേഷികളുമായപ്പോൾ ദൈവം അജപാലക ദൗത്യം ഏറ്റെടുത്തു. (യോഹ. 10:11–18) ജനത്തിന്റെ സുരക്ഷയ്ക്കായി ആടുകളെ ജീവൻ കൊടുത്തിരുന്ന കാലത്ത് ആടുകൾക്കു വേണ്ടി ജീവനർപ്പിക്കുന്ന ഇടയനായി യേശു കടന്നുവന്നു. ഇടയനും ആടുകളും തമ്മിൽ ഊഷ്മള ബന്ധമുണ്ടായിരുന്നു. യജമാനന്റെ സ്വയം ആടുകൾ

തിരിച്ചറിഞ്ഞപ്പോൾ ആടുകളെ പേരുചൊല്ലി വിളിച്ചിരുന്നു ഇടയൻ. പച്ചയായ മേച്ചിൽപ്പുറത്ത് സമൃദ്ധമായ ഭക്ഷണം നൽകുന്ന ഇടയനെ സങ്കീ. 23ൽ കാണാം. യോഹ. 6:51-58ൽ നിത്യജീവന്റെ അപ്പമാണ് യേശു നൽകുന്നത്. അത് ജീവന്റെ അപ്പമായ വി. കുർബ്ബാനയാണ്. പ്രശാന്തമായ ജലാശയത്തിലേക്ക് ഇടയൻ ആടുകളെ നയിക്കുന്നു. നല്ല ഇടയൻ ജീവജലത്തിന്റെ ഉറവയാണ്. (7:37). അത് പരിശുദ്ധാത്മാവാണ്. (യോഹ. 7:39). യേശുവിന്റെ ആലയില ആടുകൾ പരിശുദ്ധാത്മ കൃപയാൽ നിറഞ്ഞവരാകണം. തന്റെ ആടുകളുടെ സുരക്ഷിതത്വം ഉറപ്പാക്കുന്ന വാതിലാണ് നല്ല ഇടയൻ.

ഗുഹയ്ക്കുള്ളിൽ രാപാർക്കാനായി നിശ്ചയിക്കപ്പെട്ട ആടുകളുടെ സുരക്ഷിതത്വത്തിനായി ഇടയൻ പ്രവേശന ദ്വാരത്തിന്റെ മുമ്പിൽ കുറുകെ കിടക്കും. ചെന്നായ്ക്കോ കള്ളനോ അകത്തു കടക്കണമെങ്കിലോ ആടിന് പുറത്തു ചാടണമെങ്കിലോ ഇടയൻരെ നെഞ്ചിൽ ചവിട്ടിവേണം.

കണക്കു ക്ലാസ്സിൽ അദ്ധ്യാപകർ ചോദിച്ചു. "പത്താടുകൾ ഒരു ചുറ്റുവേലിക്കുള്ളിൽ കഴിയുന്നു. അതിലൊന്ന് വേലിചാടിപ്പോകുന്നു. ബാക്കിയെത്ര?"

കുട്ടി ഉത്തരം പറഞ്ഞു. "ഒന്നുമുണ്ടാകില്ല"

അദ്ധ്യാപകൻ: "നീ എന്താണീ പറഞ്ഞത്? ഇതു കണക്കു ചോദ്യമാണ്. പത്തിൽ ഒന്നു പോയാൽ ബാക്കി ഒമ്പതല്ലേ?"

കുട്ടി: "സാർ താങ്കൾക്ക് കണക്ക് അറിയാം. എന്നാൽ എനിക്ക് ആടുകളെ അറിയാം. ആടുകൾക്ക് കൂട്ടമനസ്സാണുള്ളത്. അവർ കൂട്ടമായാണ് നീങ്ങുക. ഒരാട് ചാടിയാൽ കൂടെയുള്ളവരെല്ലാം ചാടും. വേലിക്കുള്ളിൽ ബാക്കി ഒന്നും കാണില്ല.

കൂട്ടംവിട്ട് നഷ്ടപ്പെട്ട് ആട് ഒറ്റപ്പെടലിന്റെ വേദനയിൽ ഉറക്കെ കരയും. കരച്ചിൽ കേട്ടിടത്തേക്ക് ഇടയൻ ചെന്ന് അതിനെ തേടിപ്പിടിക്കും. ഇടയന്റെ ശ്രദ്ധ കിട്ടാൻ ഉറക്കെ കരയണം. ഈ കരച്ചിൽ അനുതാപത്തിന്റെ പ്രകടനമാണ്. ദാസനായി തിരികെയെടുക്കണമേ എന്ന രോദനമാണ് അനുതാപം. നെഞ്ച് കലക്കി കരയുന്ന ഈ കരച്ചിലിന്റെ ഫലമോ അവന്റെ തോളിലിരിക്കാനുള്ള മഹാഭാഗ്യം. എല്ലാം അനുതാപത്തിന്റെ ഉള്ളുലയ്ക്കുന്ന കരച്ചില് നടത്തുന്നവർക്കു മാത്രം വിധിച്ച സൗഭാഗ്യം.

നല്ല ഇടയന്റെ സ്വരം തിരിച്ചറിയാൻ കഴിയാത്ത ധാരാളം ആടുകൾ ഇന് ഏതിടയന്റെയും പിന്നാലെ പോകും. വ്യാജ ഇടയന്മാരെ തിരിച്ചറിയാതെ പോകുന്നതു കാരണം അവർ അജഗണത്തെ വഴിതെറ്റിക്കുന്നു. ഉദാ: ലോകാവസാനത്തെക്കുറിച്ച് അബദ്ധ ജഡിലമായ പ്രബോധനങ്ങൾ നൽകിയ എംപറർ എമ്മാനുവേൽ ട്രസ്റ്റ്. ആടുകൾക്കുവേണ്ടി സ്വയം ബലിയർപ്പിച്ച നല്ല ഇടയനെ മറന്ന് സ്വയം മുറിയാൻ മനസ്സാകാതെ പകരം മറ്റു പലതിനെയും ബലിയർപ്പിക്കുന്ന പ്രവണതയാണ് ഇന്നു കാണുന്ത്. സ്വയം ത്യജിക്കുന്ന നല്ല ഇടയന്മാരാകാൻ വിളിക്കപ്പെട്ടവർ തങ്ങളുടെ കടമ മറക്കരുത്. യേശുവിന്റെ സ്വരം (വചനം) പാലിച്ച് അവിടുത്തെ ആലയിൽ (സഭയിൽ) ആയിരുന്ന് ജീവന്റെ അപ്പവും ജലവും (കൂദാശകൾ) സ്വീകരിച്ച് കൂട്ടായ്മയിൽ ജീവിച്ച് നിത്യജീവൻ പ്രാപിപ്പാൻ നമുക്ക് ഇടയാകട്ടെ.

# സഹനത്തിന്റെ വെള്ളിയാഴ്ച

9-ാം പേജിന്റെ തുടർച്ച...

വേണ്ടി തന്റെ ഹൃദയം സമർപ്പിക്കുന്നതാണ് അഭികാമ്യം എന്ന് പക്ഷി നിശ്ചയിച്ചു. രാത്രിയിൽ തന്റെ നെഞ്ച് റോസച്ചെടിയുടെ മുള്ളിനോട് ചേർത്തുവെച്ച് വാനമ്പാടി മധുരമായി പാടി തുടങ്ങി. നെഞ്ചിൽ നിന്ന് രക്തം ഒലിച്ചു തുടങ്ങി. അപ്പോൾ ഒരു ചെറിയ മൊട്ടിൽ നിന്ന് ഇതാ ഒരു വെളുത്ത പൂവ് വിരിഞ്ഞു തുടങ്ങുന്നു. തനിയ്ക്ക് ഒരു ചുവന്ന പൂവാണ് വേണ്ടതെന്ന് വാനമ്പാടി റോസാച്ചെടിയെ വീണ്ടും ഓർമ്മിപ്പിച്ചു. നിന്റെ നെഞ്ച് മുള്ളിനോട് ഒന്നുകൂടി ചേർത്തു വയ്ക്കുവാൻ റോസാച്ചെടി ആവശ്യപ്പെട്ടു. ഓരോ നിമിഷത്തിലും തന്റെ ശരീരം മുള്ളിനോട് കൂടുതൽ കൂടുതൽ ചേർത്തു വച്ച് വാനമ്പാടി ഉൽകൃഷ്ട സ്നേഹത്തിന്റെ ഈരടികൾ പാടിതുടങ്ങി.

നേരം വെളുത്തപ്പോഴേക്ക് അതാ രക്താബരം പോലെ ചുവന്ന ഒരു റോസാപ്പൂവ് ചെടിയിൽ തുടുത്ത് വിരിഞ്ഞു നിൽക്കുന്നു. അപ്പോൾ ചെടി വാനമ്പാടിയോട് പറഞ്ഞു "നോക്കൂ, നിന്റെ ഹൃദയരക്തം പോലെ ചുമന്നു തുടുത്ത ഒരു മനോഹര പുഷ്പം ഞാൻ നിനക്ക് സമ്മാനിച്ചത് കണ്ടില്ലേ..."

പക്ഷെ അതിന് വാനമ്പാടിക്ക് മറുപടി ഉണ്ടായില്ല........ അതിന്റെ ചേതനയറ്റ ശരീരം രക്തം വാർന്നൊലിച്ച് , മുള്ളുകളിൽ കുരുങ്ങി, വിറങ്ങലിച്ച് കിടക്കുന്നത് റോസാച്ചെടി കണ്ടു...... നിഷ്കളങ്ക സ്നേഹത്തിന്റെ വില.

'നാം ദൈവത്തെ സ്നേഹിച്ചതല്ല, അവൻ നമ്മെ സ്നേഹിച്ചതാണ്.തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്കു പ്രായശ്ചിത്തമാകുവാൻ അയച്ചതു തന്നെ സാക്ഷാൽ സ്നേഹം ആകുന്നു. പ്രിയമുള്ളവരേ, ദൈവം നമ്മെ ഇങ്ങനെ സ്നേഹിച്ചുവെങ്കിൽ നാമും അന്യോന്യം സ്നേഹിക്കേണ്ടതാകുന്നു..." (1 യോഹ: 4:10,11).



## ബാലപത്രിക

**ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ**

# നിസ്സഹായതയിലെ സഹായം

സ്നേഹമുള്ള കൂട്ടുകാരേ,

വിവിധ തരത്തിലുള്ള യാതനകളും വേദനകളം നമ്മെ ബുദ്ധിമുട്ടിക്കാറുണ്ട്. അവ താങ്ങാനാവാത്ത അവസ്ഥയിലാകുമ്പോൾ നിരാശയുടെ നെടുവീർപ്പുകളം നിസ്സഹായതയുടെ നിശ്വാസങ്ങളും നമ്മിൽ നിന്നുയരുന്നു. അങ്ങനെയുള്ള ഘട്ടങ്ങളിൽ ദൈവം നമ്മെ സഹായിക്കുവാൻ കടന്നെത്താറുണ്ട്

ദൈവത്തിന്റെ സാന്നിദ്ധ്യം നമുക്കു ധൈര്യവും പ്രത്യാശയും പ്രദാനം ചെയ്യുന്നു. സാഹചര്യത്തിനു മാറ്റങ്ങൾ ഉണ്ടായില്ലെങ്കിലും അതിനെ നേരിടുവാനുള്ള ധൈര്യവും ശക്തിയും നമുക്കു ലഭിക്കാതിരിക്കുകയില്ല.

ഇത് ദൈവം നമുക്കു നൽകുന്ന സഹായത്തിന്റെ ചിത്രമാണ്. അവിടുന്ന് വേദനകളിലും പ്രതിസന്ധികളിലും നമ്മെ ആശ്വസിപ്പിക്കുവാൻ അടുത്തു വരുന്നു. നമ്മുടെ വേദനയിൽ നമ്മോടുകൂടെ ഇരിക്കുമെന്ന് നമുക്ക് ഉറപ്പ് നൽകുകയും ചെയ്യുന്നു. ആ ദൈവീക സാന്നിദ്ധ്യം നമ്മുടെ നിരാശ നീക്കിക്കളയുകയും വേദന ലഘൂകരിക്കുകയും ചെയ്യുന്നു.

യുദ്ധരംഗത്തുണ്ടായിരുന്ന രണ്ടുപടയാളികൾ അന്യോന്യം ആത്മാർത്ഥ സ്നേഹം പുലർത്തിയിരുന്നു. പോരാട്ടത്തിനിടയിൽ ശത്രുപക്ഷത്തിന്റെ വെടിയേറ്റ് ഒരാൾ നിലംപതിച്ചു. ആ അവസരത്തിൽ പോരാട്ടത്തിന്റെ മുന്നണിയിലുണ്ടായിരുന്ന മറ്റേ പടയാളിക്ക് സുഹൃത്തിനെ ശ്രദ്ധിക്കാനോ പരിചരിക്കാനോ കഴിഞ്ഞില്ല. രാത്രി വെടിനിർത്തി എല്ലാവരും വിശ്രമിക്കുന്ന സമയത്ത് സ്നേഹിതൻ പിടഞ്ഞുവീണ സ്ഥലത്തേക്ക് അയാൾ കടന്നു വന്നു. ദീനരോദനംമാത്രം കേട്ട അദ്ദേഹം മരണാസന്നനായ സുഹൃത്തിനെ മടിയിൽ കിടത്തി. അപ്പോൾ അയാൾ പറയുകയാണ്. “നീ വരുമെന്ന് എനിക്കറിയാമായിരുന്നു.”

തന്റെ ഉറ്റ സ്നേഹിതന്റെ സാമീപ്യം അയാൾക്ക് ധൈര്യവും ആശ്വാസവും നൽകി. ആ അവസ്ഥയിൽ അന്ത്യശ്വാസം വലിക്കുകയും ചെയ്തു.

ദൈവം അതിനേക്കാൾ എത്രയോ അധികം വിശ്വസ്തനും സ്നേഹനിധിയുമാണ്. നമ്മുടെ വിഷമാവസ്ഥയിൽ തന്റെ സഹായ ഹസ്തവുമായി കടന്നുവന്ന് അവിടുന്ന് പറയും “നീ ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട്. എന്റെ വലംകൈകൊണ്ട് ഞാൻ നിന്നെ സഹായിക്കും.”

കൂട്ടുകാരേ

ഒരു അമ്മ തന്റെ കുഞ്ഞിനെ സൂക്ഷിക്കുന്നതിലുപരിയായി നമ്മുടെ വിഷമഘട്ടത്തിൽ ദൈവം നമ്മെ തന്റെ ഉള്ളംകൈയ്യിൽ സൂക്ഷിക്കും. നമ്മുടെ പ്രയാസങ്ങളിൽ അവൻ നിർബന്ധമായും നമ്മെ സംരക്ഷിക്കും. പരീക്ഷയെഴുതിയിട്ടുള്ള എല്ലാ കൂട്ടുകാർക്കും വിജയാശംസകൾ നേരുന്നു. പ്രാർത്ഥിക്കുക.. നിസ്സഹായതയിലെ സഹായം എപ്പോഴും കൂടെയുണ്ടാകും.

ദൈവം അനുഗ്രഹിക്കട്ടെ

സ്നേഹത്തോടെ

ആനിച്ചേച്ചി.



## തൊഴിലവസരങ്ങൾ

**അഡ്വ. തോമസ് ഫിലിപ്പ്**

1. കരസേനയിലേക്ക് റിക്രൂട്ട്മെന്റ്

ഏഴ് തെക്കൻ ജില്ലകളിലെ യുവാക്കൾക്ക് കരസേനയിലേക്ക് റിക്രൂട്ട്മെന്റ്, ഏപ്രിൽ 11 മുതൽ 21 വരെ കൊല്ലം ലാൽബഹദൂർ ശാസ്ത്രി സ്റ്റേഡിയത്തിൽ വെച്ച് നടക്കുന്നു. ഓൺലൈൻ രജിസ്ട്രേഷൻ മാർച്ച് 23 വരെ. www.joinindianarmy.nic.in എന്ന വെബ്സൈററ് തുറന്ന് JCO/or ENROLMENTൽ ക്ലിക്ക് ചെയ്ത് 0471-2351762 എന്ന ഫോണിൽ ബന്ധപ്പെടുക.

## ഹരിത പത്രിക



# ജൈവകൃഷിക്ക് വളക്കൂട്ടുകൾ

പി. എ. ഐസക്, കുറ്റൂർ

**പ**രിസ്ഥിതി സൗഹൃദ ജൈവകൃഷി ചെയ്യുന്നതിന് വീട്ടിൽ ഉണ്ടാക്കാവുന്ന ജൈവ വളക്കൂട്ടുകൾ

1. പച്ചചാണകം (നാടൻ പശുവിന്റേതായാൽ നല്ലത്) കടലപ്പിണ്ണാക്ക്, വേപ്പിൻ പിണ്ണാക്ക് ഇവ മൂന്നും ഓരോ കിലോവീതം പത്ത് ലിറ്റർ വെള്ളത്തിൽ കലക്കിമൂന്ന് ദിവസം തണലിൽ മൂടി വച്ച് ദിവസവും ഒരു കമ്പ്കൊണ്ട് ഇളക്കണം മൂന്നു ദിവസം കൊണ്ട് പുളിച്ച് നാറ്റം വയ്ക്കും. ഒരു ലിറ്റർ മിശ്രിതത്തിന് അഞ്ച് ലിറ്റർ വെള്ളം ചേർത്ത് പച്ചക്കറികൾക്ക് വൈകുന്നേരങ്ങളിൽ ഒഴിച്ചുകൊടുക്കാം. ഗ്രോബാഗിലേക്ക് അരലിറ്റർ മിശ്രിതം മതിയാകും.

2. **മീൻവളം (ഫിഷ് അമിനോ)**

ആവശ്യമുള്ളവ: ഒരുകിലോ മത്തി, ഒരുകിലോ ശർക്കര.

ഒരുകിലോ മത്തി (ചാള) വെള്ളത്തിൽ കഴുകി ചെറുതായി മുറിക്കണം (മത്തി കേടാകാതിരിക്കാൻ ഉപയോഗിക്കുന്ന ഫോർമാലിൻ, അമോണിയ പോലുള്ള രാസവസ്തുക്കൾ മാറികിട്ടുവാനാണ് കഴുകേണ്ടത്) മത്തികഷണങ്ങളും ശർക്കരയും അടുക്കടുക്കായി നുറുക്കി അടക്കാൻ കഴിയുന്ന ഒരു ജാറിൽ ഇട്ട് അടപ്പുകൊണ്ട് മുറുക്കി അടക്കണം. വെള്ളം ചേർക്കരുത് ഫിഷ് അമിനോ തയാറുകുന്നതുവരെ അടപ്പ് തുറക്കരുത്. 30 – 40 ദിവസത്തിനുള്ളിൽ സുഗന്ധമുള്ള കൊഴുപ്പായ ദ്രാവകമായി മാറിയിരിക്കും. മത്തിയിൽ ഫോർമാലിനോ അമോണിയ പോലുള്ള രാസവസ്തുക്കൾ ഉണ്ടെങ്കിൽ മത്തി ശർക്കരയിൽ ലയിക്കാൻ താമസം എടുക്കും. ജാറിന്റെ അടപ്പ് മുറുക്കാതെ വായു കടക്കാൻ ഇടയായാൽ പുഴുക്കൾ ഉണ്ടാകും. പാകമായ ദ്രാവകം കൊതുകുവല പോലുള്ള കണ്ണകലം ഉള്ളതിൽ അരിച്ചുകിട്ടുന്ന കൊഴുത്ത ദ്രാവകം വായു കടക്കാത്ത പാത്രത്തിൽ അടച്ച് ആറ് മാസം വരെ സൂക്ഷിക്കാം. ഈ ദ്രാവകം 2 മില്ലി. ഒരു ലിറ്ററിൽ കലർത്തി വൈകുന്നേരങ്ങളിൽ ഇലകളിൽ തളിക്കുകയോ ചുവട്ടിൽ ഒഴിച്ചു കൊടുക്കുകയോ ചെയ്യാം. ചെടി ആരോഗ്യത്തോടെ വളരും.

3. നമ്മുടെ അടുക്കള ജൈവമാലിന്യങ്ങൾ ഉപയോഗിച്ചും കമ്പോസ്റ്റ് ഉണ്ടാക്കാം. പരിസരമലിനീകരണം ഒഴിവാക്കാം. കമ്പോസ്റ്റ് ഉണ്ടാക്കാൻ മണ്ണിരകളെ (ആഫ്രിക്കൻ ഇനം) ഉപയോഗിച്ചാൽ ജൈവവസ്തുക്കൾ അഴുകുമ്പോൾ ഉണ്ടാകുന്ന ദുർഗന്ധത്തിന് പരിഹാരമാകും. 45 സെ.മീ നീളം, വീതി, ഉയരം ഉള്ള വീഞ്ഞപ്പെട്ടി മതിയാകും. പെട്ടിയുടെ അടിയിൽ ചെറിയ സുഷിരങ്ങൾ ഒരു പ്ലാസ്റ്റിക് ഷീറ്റ് വിരിച്ച് അതിനു മുകളിൽ 10 സെ.മീ ഘനത്തിൽ ചകിരിയും മണലും നിരത്തണം. അൽപ്പം പച്ചച്ചാണകവും ചേർക്കണം. ഇവ ചെറുതായി നനച്ച ശേഷം ഉദ്ദേശം 100 മണ്ണിരകളെ അതിലേക്ക് വിടുക. ദിനംപ്രതിയുള്ള അടുക്കള മാലിന്യങ്ങൾ ഇതിൽ നിക്ഷേപിക്കുക. എരിവ്, എണ്ണമയം, ഓറഞ്ച്, നാരങ്ങതൊലി ഒഴിവാക്കണം. എലി, ഉറുമ്പ് കയറാതെ പെട്ടി മഴ നനയാതെ മൂടി സൂക്ഷിക്കണം. ഉറുമ്പ് കയറാതിരിക്കാൻ പെട്ടി ഇഷ്ടികയിൽ ഉയർത്തിവച്ച് ചുറ്റും ഉപ്പും മഞ്ഞൾപ്പൊടിയും ചേർത്തിടണം. സിമന്റ് ടാങ്കിലോ, സിമിന്റ് റിങ്ങിലോ ചെയ്യുവാൻ സൗകര്യമുള്ളവർ കൂടുതൽ മാലിന്യങ്ങൾ ഉപയോഗിച്ച് കമ്പോസ്റ്റ് ചെയ്യാം. നിശ്ചിത അളവിലുള്ള ടാങ്കിൽ ചെയ്യുന്നതിന് കൃഷിഭവനിൽ നിന്ന് സബ്സിഡി ലഭിക്കും. ആഫ്രിക്കൻ മണ്ണിരകൾക്ക് ഭദ്രാസന ഇക്കോളജിക്കൽ സെക്രട്ടറിയുമായി ബന്ധപ്പെടാവുന്നതാണ്. രാസവളം ഒഴിവാക്കി മണ്ണിനെ സംരക്ഷിക്കാം. ജൈവവളം ഉപയോഗിക്കുന്നതുമൂലം മണ്ണിൽ സൂക്ഷ്മാണുക്കൾ പെരുകും. മണ്ണ് വളക്കൂറുള്ളതാകും. ജലാംശം പിടിച്ചു നില്ക്കും. സസ്യങ്ങളുടെ വേരുപടലം ശക്തി പ്രാപിക്കും. വിളവിന് രുചി വർദ്ധിക്കും.

### അഭിനന്ദനങ്ങൾ



പത്തനംതിട്ട ജില്ലയിലെ മാതൃകാ ജൈവ കർഷകരിൽ ഒരാളായി തെരഞ്ഞെടുക്കപ്പെട്ട ചെങ്ങന്നൂർ ഭദ്രാസന ഇക്കോളജിക്കൽ സെക്രട്ടറി കുറ്റൂർ പാണ്ടിശ്ശേരിൽ പി. ഐ. ഐസക്.



# ഭദ്രാസന വാർത്തകൾ

നമ്മുടെ 10-ാമത് ഭദ്രാസന കൺവൻഷൻ അകമഴിഞ്ഞ പ്രാർത്ഥനയാലും കൂട്ടായ പ്രവർത്തനത്താലും അനുഗ്രഹകരമായി പൂർത്തീകരിക്കുവാൻ നമുക്ക് കഴിഞ്ഞു. കൺവൻഷന്റെ വിജയകരമായ നടത്തിപ്പിനുവേണ്ടി നന്മകൾ ചൊരിഞ്ഞ് തന്ന സർവ്വശക്തനെ നന്ദിയോട് സ്തുതിക്കുന്നു, വാഹനങ്ങൾ ക്രമീകരിച്ച് കടന്നു വന്ന ഇടവകകൾ, വന്ദ്യ വൈദികർ, ശുശ്രൂഷകർ, അദ്ധ്യപകർ, വിദ്യാർത്ഥികൾ കൺവൻഷന്റെ വിവിധ ചുമതലക്കാർ, പങ്കെടുത്ത എല്ലാവരോടും നന്ദി അറിയിക്കുന്നു. കൺവൻഷനോടനുബന്ധിച്ച് ഇദംപ്രഥമമായി നടത്തപ്പെട്ട സെക്കുലർ വിദ്യാഭ്യാസ മേഖലയിൽ പ്രവർത്തിക്കുന്ന അദ്ധ്യപകസംഗമത്തിൽ കേരള സംസ്ഥാന വിദ്യാഭ്യാസ മന്ത്രി പ്രൊഫ. സി. രവീന്ദ്രനാഥ് മുഖ്യ സന്ദേശം നൽകി.

മാർച്ചു മാസം 31-നു ഈ സാമ്പത്തിക വർഷം അവസാനിക്കുന്നതിനാൽ സഭാകേന്ദ്രത്തിലും, ഭദ്രാസന കേന്ദ്രത്തിലും അടക്കേണ്ട വിഹിതങ്ങൾ മാർച്ചു മാസം 20-ാം തീയതിക്കു മുമ്പായി അതാത് ആഫീസിൽ അടച്ച് രസീത് കൈപ്പറ്റേണ്ടതാണ്. 2017-18 വർഷത്തെ പുതിയതായി രൂപീകരിക്കുന്ന ഭരണസമിതിയിൽ മദ്യപാനികളും, ദുർമാർഗികളും, ആരാധനാ സംസർഗ്ഗം ഇല്ലാത്തവരും, മാതൃകാ ജീവിതം നയിക്കാത്തവരും കലഹപ്രിയരും തെരഞ്ഞെടുക്കപ്പെടാതിരിക്കുവാൻ നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം എന്ന് ഇടവക മെത്രാപ്പോലീത്താ കൽപ്പന മുഖാന്തിരം ഇടവകകളെ അറിയിച്ചിട്ടുണ്ട്.

ഏപ്രിൽ മാസം 2-ാം തീയതി സഭാദിനമായി ആചരിക്കുന്നതിന് പരിശുദ്ധ ബാവാ തിരുമേനി കൽപ്പന മുഖാന്തിരം നമ്മെ അറിയിച്ചിട്ടുള്ളതാണ്. അന്നേ ദിവസം എല്ലാ ഇടവകകളിലും വി. കുർബ്ബാനാനന്തരം പരിശുദ്ധ സഭയ്ക്കു വേണ്ടിയും, പരിശുദ്ധ ബാവാതിരുമേനിക്കു വേണ്ടിയും, സഭയിലെ പിതാക്കന്മാർക്കുവേണ്ടിയും വൈദീകർക്കു വേണ്ടിയും, വിശ്വാസി സമൂഹത്തിനുവേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കുകയും, പള്ളി അങ്കണത്തിൽ സഭാ പതാക ഉയർത്തുകയും, സഭാ ദിന പ്രതിജ്ഞ എടുക്കുകയും ചെയ്യേണ്ടതാണ്.

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗം, സൗത്ത് വെസ്റ്റ് അമേരിക്ക ഭദ്രാസനത്തിൽ വൈദികനായി സേവനം അനുഷ്ഠിക്കുന്ന റവ. ഫാ. മാത്യു കോശിയുടെ വന്ദ്യ മാതാവ് അന്നമ്മ കോശിയും, ബുധനൂർ സെന്റ് ഏലിയാസ് പള്ളിയുടെ വികാരി റവ. ഫാ. എം. കെ. ഇമ്മാനുവേലിന്റെ വന്ദ്യ മാതാവ് ലീലാമ്മ കൊച്ചുകുഞ്ഞും, കുരമ്പാല സെന്റ് തോമസ് വലിയ പള്ളി അംഗവും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുൻ കൗൺസിൽ മെമ്പറും ആയിരുന്ന ശ്രീ. ജോർജ്ജ് മാത്യു എന്നിവർ ദൈവസന്നിധിയിലേക്ക് എടുക്കപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

## ആറാം മാർത്തോമ്മാ അവാർഡ് ഫാ. ഡോ. കെ. എം. ജോർജിന്



പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ സ്ഥാപകന് ആറാം മാർത്തോമ്മയായ വലിയ മാർ ദീവന്നാസ്യോസിന്റെ സ്മരണയ്ക്കായി ഏർപ്പെടുത്തിയ ആറാം മാർത്തോമ്മാ അവാർഡ് ലഭിച്ച **ഫാ. ഡോ. കെ. എം. ജോർജ്.** സോപാന ഓർത്തഡോക്സ് അക്കാഡമി ഡയറക്ടറും മഹാത്മാഗാന്ധി സർവ്വകലാശാലയിലെ പൗലോസ് മാർ ഗ്രീഗോറിയോസ് പഠനപീഠം അദ്ധ്യക്ഷനുമണ്. വേദശാസ്ത്ര - എക്യുമെനിക്കൽ രംഗത്തെ സമഗ്ര സംഭാവന പരിഗണിച്ചാണ് അവാർഡ്. 25000 രൂപയും പ്രശസ്തി പത്രവും ഏപ്രിൽ 17ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ സമ്മാനിക്കുമെന്ന് ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, വികാരി ഫാ. വിൽസൺ ശങ്കരത്തിൽ, കൺവീനർ മനോജ് പി. ചെറിയാൻ എന്നിവർ അറിയിച്ചു.

## മൂന്നു നോമ്പാചരണം

മംഗലം സെന്റ് ജോർജ്ജ് ഇടവകയിൽ മൂന്നു നോമ്പിനോടനുബന്ധിച്ച് ഫെബ്രുവരി 6, 7, 8 തീയതികളിൽ ബഹു. റ്റി. സി. ചാണ്ടി, ബഹു. എൽവിൻ തോമസ് അച്ചൻ, ബഹു. ഡോ. ജോൺ ജോസഫ് എന്നിവർ ധ്യാനം നയിച്ചു. തോമസ് വർഗീസ് കടവിൽ നേതൃത്വം നൽകി.

## തൈബൂസോ ധ്യാനം

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വെച്ച് എല്ലാ മാസവും ആദ്യ ബുധനാഴ്ചകളിൽ നടത്തി വരുന്ന 'തൈബൂസോ' (കൃപാധ്യാനം) ഏപ്രിൽ മാസം 5-ാം തീയതി ബുധനാഴ്ച രാവിലെ 9 മണി മുതൽ നടത്തുന്നു. പ്രൊഫ. ഇട്ടി വർഗീസ് ധ്യാനത്തിന് നേതൃത്വം നല്കുന്നതാണ്.



# സണ്ടേസ്കൂൾ വാർത്തകൾ

ബഹു. സഹപ്രവർത്തകരെ

സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ സുഗമമായ നടത്തിപ്പിന് കേന്ദ്രത്തിൽ നിന്നും എടുക്കുന്ന തീരുമാനങ്ങൾ ഭദ്രാസന തലത്തിലും യൂണിറ്റ് തലത്തിലും എത്തിച്ച് നിർവ്വഹിക്കേണ്ടതായ ചുമതല ഏവർക്കും ഉണ്ട് എന്ന വസ്തുത വിസ്മരിക്കരുത്. യൂണിറ്റു തലങ്ങളിലുള്ള ചില വ്യക്തിപരമായ ആശയങ്ങൾ കൂട്ടിക്കുഴച്ച് പൊതുനന്മയെ നശിപ്പിക്കുന്ന പ്രവണത ഉണ്ടാകാതെ സൂക്ഷിക്കണം. കൂടാതെ യൂണിറ്റു തലത്തിൽ ഫെബ്രുവരി മാസത്തിൽ കൊടുക്കേണ്ടതായ വർഷാരംഭ സ്റ്റേറ്റ്മെന്റ് പല യൂണിറ്റും ഇൻസ്പെക്ടർമാർവശം എത്രയുംവേഗം നൽകി സഹകരിക്കേണ്ടതാണ്.

പുതിയതായി അദ്ധ്യാപക നിയമനം നടത്തുമ്പോൾ യൂണിറ്റ് കൗൺസിലിന്റെ നിർദ്ദേശാനുസരണം വികാരിമാർ നിയമിക്കണമെന്നത് സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ഭരണഘടന വ്യക്തമാക്കുന്നു. വ്യക്തി താല്പര്യം ഒരു പ്രസ്ഥാനത്തേയും ഔന്നത്യത്തിലേക്ക് എത്തിക്കുകയില്ല. നീതിബോധവും ധർമ്മവും വിശ്വാസവും അത്യാന്താപേക്ഷിതമായ ഒന്നാണെന്നകാര്യം വിസ്മരിക്കാവതല്ല.

**ഒ.വി. ബി. എസ്. പരിശീലനം**

ബഥേൽ അരമനയിൽ വെച്ച് നടത്തപ്പെട്ട ഗാന പരിശീലനം അനുഗ്രഹപ്രദമായി നടത്തപ്പെട്ടു. ഒ. വി. ബി. എസ്. മെറ്റീരിയൽസ്, ഭദ്രാസന സൺഡേസ്കൂൾ ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്. ഭദ്രാസനത്തിൽ നിന്നും മെറ്റീരിയൽസ് കൊടുക്കുന്ന വിവരം പ്രഥമാദ്ധ്യാപകരെ അറിയിക്കുന്നതായിരിക്കും. ഡയറക്ടറുമായി ബന്ധപ്പെട്ട് ഓരോ ഡിസ്ട്രിക്റ്റുകാരും വാങ്ങേണ്ടതാണ്.

**വിജ്ഞാപനം**

രണ്ടാം നമ്പർ വിജ്ഞാപനം എല്ലാ ഇൻസ്പെക്ടർമാർവശം നൽകിയിട്ടുണ്ട്. വികാരിമാർക്കും പ്രഥമാദ്ധ്യാപകർക്കും നൽകുന്ന വിജ്ഞാപനം യൂണിറ്റ് കൗൺസിലിൽകൂടി എല്ലാ അദ്ധ്യാപകരേയും വിവരങ്ങൾ ധരിപ്പിക്കേണ്ടതാണ്. കൂടാതെ സഹപാഠ്യ മത്സര ക്രമീകരണങ്ങൾ, പരിക്ഷാസംബന്ധമായ കാര്യങ്ങൾ ഇപ്പോഴേ ചെയ്യുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യേണ്ടതാണ്.

**സാമ്പത്തിക സഹായം**

അദ്ധ്യാപക – വിദ്യാത്ഥികൾക്കുള്ള സഹായങ്ങളും സ്കോളർഷിപ്പുകളും യൂണിറ്റിൽ നിന്നും വികാരിയുടെ സാക്ഷ്യപ്പെടുത്തിയ അപേക്ഷ ഇൻസ്പെക്ടർ മുഖേന ഭദ്രാസന ഡയറക്ടറിൽകൂടി നൽകുവാൻ ശ്രദ്ധിക്കേണ്ടതാണ്.

**പാഠ്യമത്സര വിജയികൾ**

താഴെ പറയുന്ന വിദ്യാർത്ഥികൾ എപ്ലസ് നേടി വിജയിച്ചു. ഏവർക്കും ഭദ്രാസന കൗൺസിലിന്റെ നന്ദി പ്രത്യേകം അറിയിക്കുന്നു.

ക്ലാസ്: X – സോഫിയാ സൂസൻ ജോൺ (സെന്റ്മേരീസ് വെൺമണി) ക്ലാസ്: IX – ബെറ്റി അന്നാ ബിജു ( സെന്റ് ജോർജ്ജ്, ആലാ), സ്നേഹാ മേരി സന്തോഷ് (സെന്റ് ജോർജ്ജ്, അറത്തിൽ)

ക്ലാസ്: VII – ജോ .ജെ.ജോസഫ്, അനീഷ് വി. തോമസ് (സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ), റീനാ എൽസാ ഷാജി (സെന്റ് ഗ്രീഗോറിയോസ്, കാരയ്ക്കാട്), എബിൻ പൊന്നച്ചൻ (എം. ജി. എം. ഇടവങ്കാട്), സ്നേഹാ എം. ശാമുവേൽ (സെന്റ് ജോർജ്ജ്, പൂഴിക്കാട്), സോഫി അന്നാ കുര്യൻ (എം. ജി. എം. തോട്ടപ്പുഴ), ക്ലാസ്സ്: V – നോയൽ എസ്. വർഗീസ് (സെന്റ് ഏലിയാസ്, ബുധനൂർ)

കൗൺസിലിനുവേണ്ടി,

**വർഗീസ് ജി.** (ഡയറക്ടർ)

**ചെങ്ങന്നൂർ ഭദ്രാസനത്തിൽ നിന്നും മലങ്കര അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടവർ**

**ആശംസകൾ**



ഫാ. സി.കെ. ഗീവർഗീസ്



ഫാ. മത്തായി കുന്നിൽ



വർഗീസ് ജോൺ തോട്ടപ്പുഴ



സി. കെ. റെജി



ഏബ്രഹാം വീരപ്പള്ളി



സുനിൽ പി. ഉമ്മൻ




## ദൈവീക രക്ഷയിലേക്ക് ഉയരുക: മാര്‍ തീമോത്തിയോസ്

ചെങ്ങന്നൂര്‍ – ആത്മീയ അന്ധതയുടെ അഗാധതയില്‍ നിന്നും ദൈവീക രക്ഷയിലേക്ക് ഉയരുവാന്‍ കഴിയേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് യു. കെ.– യൂറോപ്പ് ആഫ്രിക്ക ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാര്‍ തീമോത്തിയോസ് പ്രസ്താവിച്ചു. 10–ാം മത് ഭദ്രാസന കണ്‍വന്‍ഷന്‍ ഉത്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാര്‍ അത്താനാസിയോസ് യോഗത്തില്‍ അദ്ധ്യക്ഷത വഹിച്ചു. റവ. ഫാ. ജിജി മാത്യു വചന ശുശ്രൂഷ നടത്തി. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പില്‍, കൗണ്‍സില്‍ അംഗം ഫാ. വൈ. തോമസ് എന്നിവര്‍ യോഗത്തില്‍ സംസാരിച്ചു. മദ്ധ്യസ്ഥപ്രാര്‍ത്ഥനയ്ക്ക് ഫാ. ജിബു ഫിലിപ്പ് നേതൃത്വം നല്‍കി. ഫിലോക്സ് സ്കൂള്‍ ഓഫ് ലിറ്റര്‍ജിക്കല്‍ മ്യൂസിക് ഗാനശുശ്രൂഷയ്ക്ക് നേതൃത്വം നല്‍കി. കണ്‍വന്‍ഷന് മുന്നോടിയായി ബഥേല്‍ അരമനപ്പള്ളിയില്‍ നിന്നും സുവിശേഷ റാലി നടന്നു. രാവിലെ നടന്ന കുടുംബ ധ്യാനത്തില്‍ ഫാ. കെ. വി. ഏലിയാസ് ധ്യാനം നയിച്ചു. ഫാ. റ്റി. ജി. ജോണ്‍ കോര്‍ എപ്പിസ്കോപ്പാ, ഫാ. മത്തായി കുന്നില്‍, ഫാ. തോമസ് കടവില്‍ എന്നിവര്‍ യോഗത്തില്‍ സംസാരിച്ചു. വൈകിട്ട് 4 മണിക്ക് നടന്ന ശുശ്രൂഷക സംഗമത്തില്‍ ഡോ. മാത്യൂസ് മാര്‍ തീമോത്തിയോസ് മുഖ്യപ്രഭാഷണം നടത്തി.

## ഊര്‍ജ്ജസംരക്ഷണത്തിന് കുടുംബങ്ങള്‍ തയ്യാറാകണം : മാര്‍ മിലിത്തിയോസ്

ചെങ്ങന്നൂര്‍ – പാരമ്പര്യമായി ലഭ്യമാകുന്ന ഊര്‍ജ്ജത്തെ വിവേകപൂര്‍ണ്ണമായി കൈകാര്യം ചെയ്യുവാനും അതുവഴി ഭാവിതലമുറയ്ക്ക് ആവശ്യമായ ഊര്‍ജ്ജസംരക്ഷണത്തിന് കുടുംബങ്ങള്‍ തയ്യാറാകണമെന്ന് തൃശൂര്‍ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. യൂഹാനോന്‍ മാര്‍ മിലിത്തിയോസ് പ്രസ്താവിച്ചു. 10–ാം മത് ചെങ്ങന്നൂര്‍ ഭദ്രാസന കണ്‍വന്‍ഷന്‍ രണ്ടാം ദിനത്തില്‍ നടത്തിയ **ഊര്‍ജ്ജസംരക്ഷണത്തിനുവേണ്ടി കുടുംബങ്ങളുടെ കൂട്ടായ പ്രവര്‍ത്തനമെന്ന പദ്ധതി സിനെര്‍ഗിയ** ഉദ്ഘാടനം ചെയ്ത് സംസാരിക്കുയായിരുന്നു അദ്ദേഹം. യോഗത്തില്‍ അഭിവന്ദ്യ തോമസ് മാര്‍ അത്താനാസിയോസ് അദ്ധ്യക്ഷം വഹിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പില്‍, ഫാ. ഡോ. നൈനാന്‍ കെ. ജോര്‍ജ്ജ്, ഫാ. രാജന്‍ വര്‍ഗ്ഗീസ്, ഫാ. എബി ഫിലിപ്പ് വര്‍ഗ്ഗീസ് എന്നിവര്‍ സംസാരിച്ചു.

## പൊതു വിദ്യാഭ്യാസ സംരക്ഷണം അനിവാര്യം: പ്രൊഫ. സി. രവിന്ദ്രനാഥ്

ചെങ്ങന്നൂര്‍– വൈജ്ഞാനിക മേഖലകളിലെ മാറ്റങ്ങള്‍ ഉള്‍ക്കൊണ്ട് വിദ്യാഭ്യാസ മേഖലയില്‍ പുത്തന്‍ ഉണര്‍വു സാധ്യമാക്കുവാനും പൊതു വിദ്യാഭ്യാസ മേഖലയെ സംരക്ഷിക്കുവാനും അദ്ധ്യാപക സമൂഹം തയ്യാറാകണമെന്നും, അറിവിന്റെ പ്രഭവം തേടിയുള്ള കുട്ടിയുടെ അന്വേഷണത്തില്‍ അവനെ തൃപ്തനാക്കുക എന്ന വലിയ ദൗത്യമാണ് അദ്ധ്യപകനുള്ളത് എന്ന് വിദ്യാഭ്യാസ വകുപ്പ് മന്ത്രി പ്രൊഫ. സി . രവിന്ദ്രനാഥ് പ്രസ്താവിച്ചു. . ചെങ്ങന്നൂര്‍ ഭദ്രാസന കണ്‍വന്‍ഷനോടനുബന്ധിച്ച് നടന്ന അദ്ധ്യാപക സംഗമം ഉത്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. തോമസ് മാര്‍ അത്താനായിയോസ് യോഗത്തില്‍ അദ്ധ്യക്ഷത വഹിച്ചു. അഡ്വ കെ, കെ. രാമചന്ദ്രന്‍ നായര്‍ എം. എല്‍ എ. പ്രൊഫ. സാം വി. ദാനിയേല്‍ ,ഫാ. തോമസ് കൊക്കാപ്പറമ്പില്‍., ഫാ. മാത്യു വര്‍ഗ്ഗീസ്. ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, സജി പട്ടരുമഠം, ജേക്കബ് ഉമ്മന്‍, പ്രൊഫ. ബിന്‍സി റെജി, എന്നിവര്‍ യോഗത്തില്‍ പ്രസംഗിച്ചു.

## സ്ത്രീ സുരക്ഷയ്ക്കായി ഓര്‍ത്തഡോക്സ് വിദ്യാര്‍ത്ഥി സംഗമം

മലങ്കര ഓര്‍ത്തഡോക്സ് സുറിയാനി സഭ ചെങ്ങന്നൂര്‍ ഭദ്രാസനത്തിന്റെ 10–ാം മത് കണ്‍വന്‍ഷനോടനുബന്ധിച്ച് വിദ്യാര്‍ത്ഥികള്‍ക്കായി നടന്ന ക്ലാസ്സിന് പാലാ സെന്റ് തോമസ് കോളേജ് പ്രൊഫ. ഡോ. സാബു ഡി മാത്യു നേതൃത്വം നല്‍കി. സ്ത്രീകള്‍ക്കെതിരെ അതിക്രമങ്ങള്‍ വര്‍ദ്ധിച്ചു വരുന്ന ഈ കാലഘട്ടത്തില്‍ ഭദ്രാസനത്തിലെ എല്ലാ വിദ്യാര്‍ത്ഥികളേയും ഉള്‍പ്പെടുത്തി, സ്ത്രീകളെ അമ്മയെപ്പോലെയോ സഹോദരിയോപ്പോലെയോ കരുതിക്കൊണ്ട് സ്ത്രീകള്‍ക്കുനേരെയുള്ള അതിക്രമങ്ങള്‍ക്കെതിരെ സമൂഹത്തോട് ചേര്‍ന്ന് പ്രവര്‍ത്തിക്കും എന്ന് പ്രതിജ്ഞ എടുത്തു.

തോമസ് മാര്‍ അത്താനാസിയോസിന്റെ അദ്ധ്യക്ഷതയില്‍ ചേര്‍ന്ന സമ്മേളനത്തില്‍ സണ്‍ഡേസ്കൂള്‍ ഭദ്രാസന ഉപാദ്ധ്യക്ഷന്‍ ഫാ. മാത്യു വര്‍ഗ്ഗീസ് പുളിമൂട്ടില്‍, ഫാ. തോമസ് കൊക്കാപ്പറമ്പില്‍, ഫാ. ജോണ്‍ ചാക്കോ, റിജോഷ് ഫിലിപ്പ് എന്നിവര്‍ പ്രസംഗിച്ചു. 1000 വിദ്യാര്‍ത്ഥി, വിദ്യാര്‍ത്ഥിനികള്‍ സംബന്ധിച്ചു.

## MGOCSM

## 'എനിയോനോ 2017'



ചെങ്ങന്നൂർ ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (MGOCSM) നേതൃത്വത്തിൽ നടത്തപ്പെട്ട 'എനിയോനോ 2017' (വലിയ നോമ്പിലെ ഒരുക്കധ്യാനം) 2017 ഫെബ്രുവരി 26 ഞായറാഴ്ച 2 മണി മുതൽ ചെങ്ങന്നൂർ അരമനപ്പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. ഭദ്രാസന മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഫാ. മാത്യു ഏബ്രഹാം ക്ലാസ്സ് നയിച്ചു. ഭദ്രാസന MGOCSM വൈസ് പ്രസിഡന്റ് ഫാ. ജോൺ ചാക്കോ, സെക്രട്ടറി ഡോ. റോബിൻ, ജോ. സെക്രട്ടറി സുജ റോയ്, MGOCSM സ്റ്റുഡന്റ് വൈസ് പ്രസിഡന്റ് മെർലിൻ, ഓർഗനൈസർമാരായ, ബ്ലെസി, അമല, ഹെലന എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി.

## സ്നേഹ സാന്ത്വനം

ചെങ്ങന്നൂർ ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (MGOCSM) നേതൃത്വത്തിൽ നോമ്പ് ദിനങ്ങൾ സഹോദര സ്നേഹത്തിന്റെയും വിശുദ്ധിയുടെയും പരിമളം വീശുവാൻ ഉതകത്തക്കവിധം 'സ്നേഹ സാന്ത്വനം' എന്ന പേരിൽ 2017 മാർച്ച് 26ന് 12.00 മണിക്ക് ചെങ്ങന്നൂർ ഗവ. ഹോസ്പിറ്റലിലും പാതയോരങ്ങളിലുമായി ഉച്ചഭക്ഷണം നല്കുവാൻ ദൈവത്തിൽ ശരണപ്പെടുന്നു. കഴിവുള്ള എല്ലാ പ്രസ്ഥാന അംഗങ്ങളും അഭ്യുദയകാംക്ഷികളും ഇതിൽ പങ്കാളികളാകുവാനും സാദരം ക്ഷണിക്കുന്നു.

## മെറിറ്റ് സ്കോളർഷിപ്പ് നേടി





അഭിവന്ദ്യ തോമസ് അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയോടനുബന്ധിച്ച് കൂർത്തമല സെന്റ് ജോർജ്ജ് യുവജന പ്രസ്ഥാനം നടത്തിയ 9-ാമത് സാബുമോൻ പാടിപ്പുറത്ത് മെമ്മോറിയൽ എൻഡോവ്മെന്റ് സ്കോളർഷിപ്പ് പരീക്ഷയിൽ സമ്മാനാർഹരായ **ആരോൺ തോമസ് ഏബ്രഹാം** (10-ാം ക്ലാസ്സ്) (മെഴുവേലി ഹോളി ഇന്നസെന്റ് പള്ളി), **അരുൺ റെജി ചാക്കോ** (12-ാം ക്ലാസ്സ്) വെൺമണി സെന്റ് മേരീസ് പള്ളി)

## അഭിനന്ദനങ്ങൾ



വൈസ്മെൻ ഇന്റർനാഷണലിൽ നിന്നും ഏറ്റവും നല്ല ഡിസ്ട്രിക്റ്റ് ഗവർണർക്കുള്ള എൽമെർക്രോ അന്തർദ്ദേശീയ അവാർഡ് ജേക്കബ് മാത്യു. പത്തനംതിട്ട ജില്ല അടങ്ങുന്ന വൈസ്മെൻ സൗത്ത് വെസ്റ്റ് ഇൻഡ്യാ റീജിയന്റെ ഡിസ്ട്രിക്റ്റ് പത്തിന്റെ ഗവർണ്ണറായിരുന്നു. പന്തളം തോന്നല്ലൂർ കിഴക്കേമൂലയിൽ കുടുംബാംഗവും, പന്തളം കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി അംഗവും, വി. എസ്. എൻ. എൽ. പത്തനംതിട്ട സബ് ഡിവിഷണൽ എഞ്ചിനീയറുമാണ്. ഭാര്യ: ഡോ. എലിസബേത്ത് മിനി ജേക്കബ് (സാറാ ദന്തൽ ക്ലിനിക് പന്തളം) മക്കൾ: ജെയിൻ സാറാ ജേക്കബ്, ജോ ആൻ സാറാ ജേക്കബ്




ചെങ്ങന്നൂർ ഭദ്രാസന കൺവൻഷനോടനുബന്ധിച്ച് നടന്ന ഇടയസവിധേ (ശുശ്രൂഷക സംഗമം)